ക്രൈസ്തവ
കാഹളം
ജൂൺ 2015

# വിളവിൻെറ നാഥൻ വിളിക്കുന്നു

## വിശുദ്ധർ വിളി കൂട്ടിയോ?





**സി. എം. ഐ, എഫ്. സി. സി, സി. എം. സി സന്യാസ സമൂഹങ്ങളുടെ സുപ്പീരിയർ ജനറൽമാർ പങ്കെടുക്കുന്ന ചർച്ച.**






# MAR IVANIOS COLLEGE (AUTONOMOUS)

(Re-accredited (Third Cycle) with 'A' Grade by NAAC
College with Potential for Excellence (CPE) Status by UGC
Selected under DBT Star College Scheme and DST FIST Programme)

## COURSES OFFERED

**FIRST DEGREE PROGRAMMES** (CBCS) (Aided stream)
(Choice Based Credit and Semester System)
Duration: 3 Years (6 Semesters)

**FIRST DEGREE PROGRAMMES (CBCS)** (Self-financing stream)
(Choice Based Credit and Semester System)
Duration: 3 Years (6 Semesters)

**UGC AIDED VOCATIONAL FIRST DEGREE PROGRAMMES**
Duration: 3 Years (6 Semesters)

**POST GRADUATE PROGRAMMES (Aided Stream)**

**POST GRADUATE PROGRAMME** (Self-financing Stream)

**M.Phil PROGRAMME** (Self-financing Stream)

**UGC Funded Special Schemes for students belonging to SC/ST/ Minority Communities/ OBC (Non- Creamy Layer)**

**Civil Service Coaching**

**BEC Training Centre**

**IGNOU Study Centre (1441)**

**New Initiatives**

Mar Ivanios Vidya Nagar, Nalanchira, Thiruvananthapuram, Kerala 695 015
Ph: 0471-2531053, 2530023
Email: info@mic.ac.in • principal@mic.ac.in
Website:www.mic.ac.in • www.marivanioscollege.ac.in • www.marivanios.ac.in

# ക്രൈസ്തവ കാഹളം

വാല്യം 76 ലക്കം 6

ജൂൺ 2015





ഉള്ളടക്കം




**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട്**
Fingraph, Trivandrum 5

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ, പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4






# സെൽഫിഷാകുന്ന സെൽഫികൾ

ഇത് സെൽഫികളുടെ കാലം. ക്യാമറ കണ്ണുകൾ തന്റെ നേരെ തിരിച്ച് ഫോട്ടോ എടുത്ത് ലോകത്തെ കാണിക്കും. വിശാലമായ പ്രകൃതിയിലേക്ക്, കൂട്ടം കൂടി നിന്നിരുന്ന കൂട്ടുകാരിലേക്ക്. സപ്തവർണ്ണങ്ങളിൽ തിളങ്ങിനില്ക്കുന്ന സന്ധ്യാ മേഘങ്ങളിലേക്ക്, മരച്ചില്ലകളിലേക്ക് കൂടണയുന്ന പക്ഷി കൂട്ടങ്ങളിലേക്ക്, ക്യാമറകൾ തിരിച്ചിരുന്ന തലമുറ നമുക്കന്യമാകുന്നു. വിശാലമായ ക്യാൻവാസുകളിൽ നിന്നും തന്നിലേക്കു തന്നെ ചുരുങ്ങി ചുരുങ്ങി ചെറിയ ക്യാൻവാസുകളിലേക്ക് പിൻതിരിയുന്ന സ്വാർത്ഥത നമ്മിൽ വളരെ ശക്തമാകുന്നു. വളർന്നുവരുന്ന സ്വാർത്ഥതയുടെ നേർക്കാഴ്ച്ചയാണ് സെൽഫികൾ. കേരളത്തിലെ ഒരു പ്രമുഖചാനലിലെ ഒരു ടോക്ഷോയുടെ പേര് സെൽഫിയെന്നാണ്. രണ്ടാഴ്ച്ച മുൻപ് സെൽഫി ഒരു വിഷയം ചർച്ചചെയ്തു. "വിശുദ്ധ കലാപങ്ങൾ". പേരിൽ തന്നെ വലിയ വൈരുദ്ധ്യമുണ്ട്. കലാപങ്ങൾ എങ്ങനെ വിശുദ്ധമാകും. ലക്ഷ്യം എത്ര വലുതായാലും മാർഗ്ഗത്തെ അത് സാധൂകരിക്കണമെന്നില്ല. ചർച്ച ചെയ്തത് കേരളത്തിലെ വിവിധ സന്യസ്ത സമൂഹങ്ങളിൽ നിന്നും, വൈദികജീവിതത്തിൽ നിന്നും പകുതി വഴിയിൽ അതുപേക്ഷിച്ചു പോയവരെക്കുറിച്ചാണ്. അങ്ങനെ പോയവരാണ് ചർച്ചയിൽ പങ്കെടുത്തവരിൽ ഭൂരിപക്ഷവും. ഈ ജീവിതം ഉപേക്ഷിച്ച് പോയതിന് എല്ലാവർക്കും കാരണമുണ്ട്. പക്ഷേ പറഞ്ഞു വന്നപ്പോൾ കാരണമെല്ലാം അധികാരികളുടേയോ, സമൂഹത്തിന്റെയോ തലയിൽ. വിശ്വസ്തതയിലും വ്രതങ്ങളിലും വീണുപോയ ആ സഹോദരങ്ങൾ പെട്ടെന്ന് സ്വാതന്ത്ര്യത്തിന്റെയും വിമോചനത്തിന്റെയും വക്താക്കളായി. അവരോട് നമുക്ക് സഹതാപമേ ഉള്ളൂ. അവരെ നമുക്ക് കുറ്റപ്പെടുത്തേണ്ട കാര്യം ഇല്ല. കാരണം വിശ്വസ്തതയിൽ, വാഗ്ദാനങ്ങളിൽ, നല്കിയ ഉറപ്പുകളിൽ വീണു പോവുക മനുഷ്യസഹജമാണ്.

പക്ഷേ അവർ സന്ന്യാസത്തേയും, സമർപ്പിത വൈദിക ജീവിതത്തെയും വളരെ സ്വാർത്ഥതയോടെ വിശദീകരിക്കുകയും പുതിയ അർത്ഥങ്ങൾ കല്പിക്കുകയും ചെയ്യുന്നത് കാണുമ്പോൾ അല്പം ഖേദമുണ്ട്. നൂറ്റാണ്ടുകളായി സഭയിൽ നിലനില്ക്കുന്ന സന്ന്യാസത്തിന് പുതിയ അരൂപികൾ ഇവർ കല്പിച്ചുകൊടുക്കുന്നതു കാണുമ്പോൾ ലിസ്യൂവിലെ വി. ചെറുപുഷ്പത്തിനും, ആവിലായിലെ വി. അമ്മ ത്രേസ്യക്കും, ഭരണങ്ങാനത്തെ വി. അൽഫോൻസാക്കും പകരം ജയലളിതയേയും, ഫിലിപ്പൈൻസിലെ ഇമൽഡാ മാർക്കോസിനെയും നാം വാഴ്ത്തപ്പെട്ടവരുടെ ഗണത്തിലേക്കുയർത്തേണ്ടി വരും. വീഴ്ച്ചകൾ സാധാരണം. എന്നാൽ ഇനി നില്ക്കുന്നവരെല്ലാം വീഴാൻ കാത്തിരിക്കുന്നവരാണെന്നുള്ള നിഗമനം എത്രയോ ബാലിശമാണ്. എനിക്കു കഴിയാത്തത് മറ്റാർക്കും കഴിയില്ല. അവരെല്ലാവരും കോൺവെന്റുകളിൽ നിന്നും ഇറങ്ങിവരുവാൻ തക്കം പാർത്തിരിക്കുന്നവരാണെന്നുള്ള ധാരണ അങ്ങ് മനസ്സിൽ വച്ചാൽമതി. എല്ലാവരും നിശബ്ദതയിൽ പ്രാർത്ഥിക്കുമ്പോൾ എനിക്കു പാടണം. എല്ലാവരും ദൈവവചനം വായിച്ച് ധ്യാനിക്കുമ്പോൾ എനിക്കു സിനിമ കാണണം. എല്ലാവരും വാർഷിക ധ്യാനത്തിനു പോകുമ്പോൾ എനിക്ക് ഫിലിം ഫെസ്റ്റിവലിനു പോകണം. പാട്ടും സിനിമയും ഫിലിം ഫെസ്റ്റിവലും അതിൽ തന്നെ തിന്മയല്ല. എന്നാൽ ഒരു സന്യാസഭവനത്തിന്റെ ആവൃതിക്കുള്ളിൽ നാം ആഗ്രഹിക്കുന്നതൊക്കെ നടപ്പിലാക്കുവാൻ ശ്രമിച്ചിട്ട് നടക്കാതെ പോകുമ്പോൾ തന്റെ സമൂഹത്തെ ആകെ ആക്ഷേപിച്ച് കല്ലുമാലയും കത്തി വേഷവും ധരിച്ച് പറഞ്ഞ ആമേനുകളെല്ലാം തെറ്റാണെന്ന് വിളിച്ച് പറഞ്ഞ് എഴുതിയ ആമേനാണ് ശരിയെന്നു പറയുന്ന പുത്തൻ അവതാരങ്ങൾ പറയുന്നത് കേൾക്കുമ്പോൾ വിഷമമുണ്ട്. പക്ഷേ അവർക്കെല്ലാം വേണ്ടി പ്രാർത്ഥിക്കുവാൻ നമുക്ക് കടമയുണ്ട്.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943

# പിതൃമൊഴി



## "നാഥാ അയച്ചാലും..."

"വിളവധികം വേലക്കാരോ ചുരുക്കം അതിനാൽ വിളഭൂമിയിലേക്ക് വേലക്കാരെ അയയ്ക്കാൻ വിളവിന്റെ നാഥനോട് പ്രാർത്ഥിക്കുവിൻ" (ലൂക്കോ 10:2). ക്രിസ്തുനാഥന്റെ ഈ ആഹ്വാനം അനുസരിച്ച് ദൈവവിളിക്കായി സഭ പ്രാർത്ഥിക്കുന്ന മാസമാണ് മെയ്മാസം. 13-ാം ലെയോ മാർപാപ്പായുടെ സുപ്രസിദ്ധമായ വാക്കുകൾ അനുസ്മരിക്കുക "ഭാരതമേ, നിന്റെ രക്ഷ നിന്റെ മക്കളിൽ" ഈ വാക്കുകൾ ഇന്ന് കൂടുതൽ അർത്ഥവത്തായിരിക്കുന്നു. ഭാരതീയ സംസ്കാരത്തിന് മുഴുവൻ സുവിശേഷം നല്കുവാൻ നമുക്ക് കടമയുണ്ട്. ഭാരതത്തിലെവിടെയും സുവിശേഷം പ്രഘോഷിക്കുവാനുള്ള സ്വാതന്ത്ര്യം നമുക്ക് ലഭിച്ചിരിക്കുന്ന ഈ കാലഘട്ടത്തിൽ അതിനാവശ്യമായ വേലക്കാരെ ഈ വിളഭൂമിയിലേക്ക് അയയ്ക്കുവാൻ നാം തീക്ഷ്ണമായി പ്രാർത്ഥിക്കേണ്ടതുണ്ട്.

സൃഷ്ടിയുടെ ആരംഭം മുതൽ ദൈവം മനുഷ്യനെ തന്നിലേക്കാകർഷിക്കുകയും തന്റെ സ്നേഹവലയത്തിലേക്ക് നിരന്തരം നയിക്കുകയും ചെയ്യുന്നു. ദൈവം തന്നെത്തന്നെ നിരന്തരം അവനു വെളിപ്പെടുത്തി കൊടുക്കുകയും അവന്റെ ജീവിതത്തിലേക്കിറങ്ങി വരുകയും ചെയ്യുന്നു. മനുഷ്യൻ എല്ലാ കാലങ്ങളിലും ഈ വിളിക്ക് വിവിധ തലങ്ങളിൽ പ്രത്യുത്തരം നല്കുന്നു. വിവിധ ജീവിതാന്തസ്സുകളിലൂടെ ഈ വിളിയെ അനുഗമിക്കുകയും ചെയ്യുന്നു. വത്തിക്കാൻ കൗൺസിൽ പഠിപ്പിക്കുന്നു "ഏതു ജീവിതസ്ഥിതിയിലും അന്തസ്സിലുള്ളവരായാലും ക്രിസ്തീയ വിശ്വാസികൾ ക്രിസ്തീയ ജീവിതത്തിന്റെ പൂർണതയിലേക്കും സ്നേഹത്തിന്റെ തികവിലേക്കും വിളിക്കപ്പെട്ടിരിക്കുന്നുവെന്നും ഈ വിശുദ്ധിവഴി ഭൗതികസമൂഹത്തിൽപ്പോലും കൂടുതൽ മനുഷ്യോചിതമായ ജീവിതം വളർത്തുകയും ചെയ്യണം" (*തിരുസഭ*, 41).

ദൈവവിളികൾ പ്രോത്സാഹിപ്പിക്കുന്നതിനുള്ള കടമ സഭ മുഴുവന്റേതുമാണ്. രണ്ടാം വത്തിക്കാൻ കൗൺസിൽ വൈദികപരിശീലനത്തെക്കുറിച്ചുള്ള പ്രബോധന രേഖയിൽ പഠിപ്പിക്കുന്നു "ദൈവവിളികൾ പ്രോത്സാഹിപ്പിക്കുന്നതിനുള്ള കടമ ക്രിസ്തീയ സമൂഹത്തിന്റേതാണ്. അവർ സമ്പൂർണ്ണമായ ക്രിസ്തീയ ജീവിതം വഴി അതു പ്രോത്സാഹിപ്പിക്കണം. ഇതിന് ഏറ്റവും കൂടുതൽ സഹായകമായത് വിശ്വാസത്തിന്റേയും സ്നേഹത്തിന്റേയും ഭക്തിയുടെയും ചൈതന്യത്തിൽ നിറഞ്ഞ്, പ്രാഥമിക പരിശീലന കേന്ദ്രംപോലെ ആയിരിക്കുന്ന കുടുംബങ്ങളും ബാലികാബാലൻമാർ പങ്കുപറ്റുന്ന ഫലസമൃദ്ധമായ ജീവിതമുള്ള ഇടവകകളുമാണ്. അധ്യാപകരും കുട്ടികളുടെയും യുവജനങ്ങളുടെയും പരിശീലനത്തിൽ ഏതെങ്കിലും രീതിയിൽ ഏർപ്പെട്ടിരിക്കുന്നവരെല്ലാവരും പ്രത്യേകിച്ച് കത്തോലിക്കാ സംഘടനകളും തങ്ങൾക്ക് ഭരമേൽപ്പിക്കപ്പെട്ടിരിക്കുന്ന ചെറുപ്പക്കാരെ ദൈവവിളികൾ കണ്ടെത്തുന്നതിനും

സന്തോഷം പിൻതുടരുന്നതിനും കഴിവുള്ളവരാകാൻ വേണ്ടി പരിശീലിപ്പിക്കാൻ ശ്രമിക്കണം. എല്ലാ വൈദികരും ദൈവവിളികൾ പ്രോത്സാഹിപ്പിക്കുന്നതിൽ അങ്ങേയറ്റം ശ്ലൈഹിക തീഷ്ണത പ്രകടിപ്പിക്കണം" (നമ്പർ 2). നമ്മുടെ പുണ്യപിതാവായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി നമ്മെ ഓർമ്മിപ്പിക്കുന്നു "എല്ലാവരും മുട്ടിപ്പായി പ്രാർത്ഥിക്കണം. ബഹു. വൈദികർ ഈ വിഷയത്തെപ്പറ്റി വിശ്വാസികളെ ഉദ്ബോധിപ്പിക്കുകയും പഠിപ്പിക്കുകയും ചെയ്യണം. ദൈവവിളിയുടെ ലാഞ്ചന കാണിക്കുന്ന പൈതങ്ങളിൽ അതിനേ സംരക്ഷിക്കുവാനും വളർത്തുവാനും അവർക്കുള്ള ഗൗരവമായ കടമയെ നാം അവരെ ഓർമ്മപ്പെടുത്തുന്നു. മാതാപിതാക്കന്മാരും അപ്രകാരം തന്നെ ഇത്ര ശ്രേഷ്ഠമായ ജീവിതാവസ്ഥയിലേക്ക് ദൈവം നിങ്ങളുടെ മക്കളെ വിളിക്കുന്നതിനായി അനുഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നതു കൂടാതെ ഇപ്രകാരമുള്ള വിളി അവർ കൂട്ടാക്കുമ്പോൾ ദൈവം തങ്ങളെ പ്രത്യേകം ബഹുമാനിച്ചിരിക്കുന്നുവെന്നു കരുതി മറ്റു സകലചിന്തകളേയും ദുരീകരിച്ച് ദൈവമഹത്വവും തങ്ങളുടെ മക്കളുടെ നിത്യസൗഭാഗ്യവും ഓർത്ത് അവരെ പ്രോത്സാഹിപ്പിക്കുകയും സഹായിക്കുകയും ചെയ്യണം. കുട്ടികളാകട്ടെ നമ്മുടെ കർത്താവിന്റെ സ്നേഹപൂർവ്വമായ ക്ഷണത്തെ തങ്ങളുടെ ഹൃദയങ്ങളിൽ കേൾക്കുവാൻ സ്വേച്ഛാധാരമായ യാതൊരു ചിന്തയും കൂടാതെ അങ്ങയെ അനുഗമിക്കട്ടെ" (ദൈവവിളിയെക്കുറിച്ചുള്ള ഇടയലേഖനം, 1946 നവംബർ 12).

പൗരോഹിത്യ സന്യസ്ത ജീവിതാന്തസ്സുകളിലേക്ക് ധാരാളം ആളുകൾ കടന്നുവരാൻ നമുക്ക് പ്രാർത്ഥിക്കാം, പ്രവർത്തിക്കാം.

ഓറിയന്റേഷൻ ക്യാമ്പ്, കരിയർ ഗൈഡൻസ് ഈ പദങ്ങൾ ഇന്ന് അറിയാത്തവർ ചുരുക്കം! ദൈവവിളിയുടെ പരിപോഷണത്തിന് ഈ കാര്യങ്ങൾ ആരു നിർവ്വഹിക്കും? "സത്യവിശ്വാസം നിങ്ങളിലുറപ്പിക്കുകയും നിങ്ങളുടെ സന്താനങ്ങൾക്ക് അത് അവകാശമായി കൊടുക്കുകയും ചെയ്യണം" എന്ന വധൂവരന്മാർക്ക് വിവാഹ കൂദാശമദ്ധ്യേയുള്ള ഉപദേശം കൽപ്പനയായി സ്വീകരിക്കുന്നവർ ഇന്നും സഭയിൽ സജീവരായി ഉണ്ട് എന്നത് നമ്മുടെ ദൈവവിളികളെ കണ്ടെത്തുന്നു, വളർത്തുന്നു, നിലനിർത്തുന്നു.

വൈദികരെ ഹൃദയപൂർവ്വം സ്നേഹിക്കുന്ന ഒരു പിടി മനുഷ്യർ ഇന്നും നമ്മുടെ കൂടെയുണ്ട്. സന്ന്യാസത്തെ വിലമതിക്കുന്ന ഒരു പറ്റം ജനങ്ങൾ നമുക്കൊപ്പമുണ്ട്. നാമേവരും വൈദികരെയും സമർപ്പിതരെയും ഏറെ സ്നേഹിക്കുന്നു. വി. അൽഫോൻസാമ്മക്കും മദർ തെരേസക്കും പിന്നാലെ ആരെ അയക്കും? ആരും പോകേണ്ടതില്ല...എന്നല്ലല്ലോ മനസ്സിലെ തീരുമാനം...?

"നാഥാ......എന്നെ അയച്ചാലും..."

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്






# 52-ാം ദൈവവിളി പ്രാർത്ഥനാ ദിനത്തോടനുബന്ധിച്ച് ഫ്രാൻസിസ് മാർപാപ്പായുടെ സന്ദേശം

വിഷയം

## പുറപ്പാട്: ദൈവവിളിയുടെ അടിസ്ഥാന അനുഭവം

പ്രിയസഹോദര, സഹോദരികളേ,

തന്റെ ആടുകളെ അറിയുന്ന നല്ല ഇടയന്റെ ചിത്രമാണ് ഉയർപ്പിനുശേഷമുള്ള നാലാം ഞായർ നമ്മുടെ മുൻപിൽ അവതരിപ്പിക്കുന്നത്: അവൻ അവയെ വിളിക്കുന്നു, തീറ്റിപോറ്റുന്നു അവയെ നയിക്കുന്നു. കഴിഞ്ഞ അൻപതു വർഷമായി ഈ ഞായർ ദൈവിളിക്കുവേണ്ടിയുള്ള പ്രാർത്ഥനാ ദിനമായി ആഗോളസഭ ആചരിക്കുന്നു. "വിളഭൂമിയിലേക്ക് വേലക്കാരെ അയയ്ക്കാൻ വിളവിന്റെ നാഥനോട് പ്രാർത്ഥിക്കാൻ ശിഷ്യൻമാരോട് ആവശ്യപ്പെട്ടതുപോലെ (ലൂക്കാ 10:2) പ്രാർത്ഥിക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റി സഭ നമ്മെ ഓർമ്മിപ്പിക്കുകയാണ്. ഈശോയുടെ ആഹ്വാനത്തിന്റെ പശ്ചാത്തലം ശിഷ്യൻമാരെ അയയ്ക്കുന്ന സന്ദർഭമാണ് അവർ പന്ത്രണ്ടുപേരെ മാത്രമല്ല, പിന്നെയോ എഴുപത്തിരണ്ടുപേരെ തെരഞ്ഞെടുക്കുകയും അവരെ ഈ രണ്ടു പേരായി ദൗത്യത്തിനായി അയയ്ക്കുകയും ചെയ്തു (ലൂക്കാ 10:1-6) സഭ സ്വഭാവത്താലെ പ്രേഷിതയായതിനാൽ ക്രിസ്തീയ ദൈവവിളി ഉത്ഭവിക്കുന്നത് പ്രേഷിത അനുഭവത്തിൽ നിന്നാണ്. ക്രിസ്തു എന്ന നല്ലിടയന്റെ സ്വരം കേൾക്കുകയും അതനുഗമിക്കുകയും ചെയ്യുകയെന്നാൽ അവനിൽ അഭിഷിക്തരായി അവനാൽ നയിക്കപ്പെടുകയും ആകർഷിക്കപ്പെടു

കയും ചെയ്യുക എന്നാണർത്ഥം. അതായത് പ്രേഷിത ചൈതന്യത്തിലേക്ക് നമ്മെ നയിക്കാൻ പരിശുദ്ധാത്മാവിനെ അനുവദിക്കുകയും നമ്മുടെയുള്ളിൽ ദൈവരാജ്യ ശുശ്രൂഷയ്ക്കു വേണ്ടിയുള്ള ആഗ്രഹവും സന്തോഷവും ഉജ്ജ്വലിപ്പിക്കുകയും ചെയ്യുക എന്നർത്ഥം.

പ്രേഷിത ദൗത്യത്തിന് ഒരാളുടെ ജീവിതത്തെ സമർപ്പിക്കാൻ സാധിക്കുന്നത് പിന്നിലേക്ക് ഒരാളുടെ ജീവിതത്തെ നയിക്കാൻ കഴിയുമ്പോൾ മാത്രമാണ്. ഈ 52-ാം ലോക ദൈവവിളി പ്രാർത്ഥനാദിനത്തിൽ ദൈവവിളിയുടെ കേന്ദ്രമായ 'പുറപ്പാട്' എന്ന ആശയത്തെക്കുറിച്ച് വിചിന്തനം ചെയ്യാൻ ഞാൻ ആഗ്രഹിക്കുന്നു. പുറപ്പാട് എന്ന വാക്ക് കേൾക്കുമ്പോൾ നാം ഉടനെ ചിന്തിക്കുന്നത് ദൈവവും തന്റെ ജനവും തമ്മിലുള്ള സ്നേഹബന്ധത്തിന്റെ ഉത്ഭവത്തെക്കുറിച്ചാണ്. അതായത് ഈജിപ്തിലെ അടിമത്വത്തിലൂടെയും മോശയുടെ വിളിയിലൂടെയും, മോചനത്തിന്റെ അനുഭവത്തിലൂടെയും വാഗ്ദത്തനാട്ടിലേക്കുള്ള യാത്രയിലൂടെയും കടന്നുപോകുന്ന ഒരു ചരിത്രത്തെക്കുറിച്ചാണ്. ബൈബിളിലെ രണ്ടാം പുസ്തകമായ 'പുറപ്പാട്' സമ്പൂർണ്ണമായ രക്ഷാകരചരിത്രത്തിന്റെ ഒരു ഉപമയാണ്. അതുപോലെ തന്നെ ക്രിസ്തീയ വിശ്വാസത്തിന്റെ ആന്തരിക പ്രവർത്തിയുമാണ്. പഴയ ആദാമിന്റെ അടിമത്തത്തിൽ നിന്ന് ക്രിസ്തുവിലുള്ള പുതിയ ജീവിതത്തിലേക്കുള്ള കടന്നുപോകൽ വിശ്വാസത്തിലൂടെ നടക്കുന്ന രക്ഷയുടെ സംഭവമാണ് (എഫേ 4:22-24). ഈ പ്രയാണം യഥാർത്ഥ പുറപ്പാടാണ്. ഇത് ഓരോ ക്രിസ്ത്യാനിയുടെയും, മുഴുവൻ സഭയുടെയും യാത്രയാണ്. പിതാവിന്റെ അടുക്കലേക്കുള്ള നമ്മുടെ യാത്രയാണ്.

എല്ലാ ദൈവവിളിയുടെയും അടിയിൽ ഈ യാത്ര നാം കണ്ടുമുട്ടുന്നു. വിശ്വാസം എന്നാൽ നാം നമ്മെത്തന്നെ മറികടക്കുക എന്നർത്ഥം. നമ്മുടെ സുരക്ഷിതത്വവും നമ്മുടെ അഹത്തിന്റെ വഴങ്ങാത്ത പ്രകൃതവും ഉപേക്ഷിച്ച് ക്രിസ്തുവിൽ കേന്ദ്രീകരിക്കാനുള്ള യാത്ര. അബ്രഹാമിനെപ്പോലെ നമ്മുടെ ജന്മസ്ഥലം ഉപേക്ഷിച്ച് പുതിയ സ്ഥലത്തേക്കുള്ള വഴി ദൈവം കാണിച്ചുതരും എന്നറിഞ്ഞ് വിശ്വാസത്തോടെയുള്ള മുൻപോട്ട് പോക്കാണ്. ഈ മുൻപോട്ടു പോകൽ ഒരുവന്റെ ജീവിതത്തെയും, വികാരങ്ങളെയും, മനുഷ്യത്വത്തെയും വെറുക്കുക എന്ന രീതിയിൽ കാണാൻ പാടില്ല. നേരെമറിച്ച് ക്രിസ്തുവിനെ അനുഗമിക്കുവാൻ തയ്യാറാകുന്നവർ ദൈവത്തിന്റെയും ദൈവരാജ്യത്തിന്റെയും ശുശ്രൂഷയ്ക്കായി തങ്ങളെത്തന്നെ സമർപ്പിക്കുന്നതുവഴി ധാരാളമായ ജീവൻ കണ്ടെത്തുന്നു. ഈശോ പറയുന്നു: "എന്റെ നാമത്തെപ്രതി ഭവനത്തെയോ സഹോദരൻമാരേയോ സഹോദരികളെയോ പിതാവിനെയോ മാതാവിനെയോ മക്കളെയോ വയലുകളെയോ പരിത്യജിക്കുന്ന ഏതൊരുവനും നൂറിരട്ടി ലഭിക്കും. അവർ നിത്യജീവൻ അവകാശമാകുകയും ചെയ്യും" (മത്താ 19:29). ഇതെല്ലാം ആഴമായി സ്നേഹത്തിലാണ് വേരൂന്നിയിരിക്കുന്നത്. ക്രിസ്തീയ ദൈവവിളി പ്രഥമവും പ്രധാനവുമായി സ്നേഹിക്കാനുള്ള വിളിയാണ്, നമ്മെ ആകർഷിക്കുകയും, നമ്മെ നമ്മിൽനിന്ന് പുറത്തേക്ക് കൊണ്ടുപോകുകയും ചെയ്യുന്ന സ്നേഹം, "സ്വയം ദാനം വഴിയായി, ഉൾവലിയുന്ന, അടയപ്പെട്ടിരിക്കുന്ന ഒരു അവസ്ഥയിൽനിന്ന് സ്വയവിമോചനത്തിലേക്കുള്ള നിരന്തരമായ ഒരു പുറപ്പാട്. അങ്ങനെ ആധികാരികമായ ഒരു സ്വയം കണ്ടെത്തലിലേക്ക് നയിക്കപ്പെടുക. അതുവഴി ദൈവത്തെ കണ്ടെത്തുക" (ദൈവം സ്നേഹമാകുന്നു).

പുറപ്പാട് അനുഭവം ക്രിസ്തീയ ജീവിതത്തിന്റെ മാതൃകയാണ്. പ്രത്യേകിച്ച് സുവിശേഷത്തിനുവേണ്ടി പ്രത്യേകമായി ജീവിതത്തെ സമർപ്പിച്ച് ദൈവവിളി തെരഞ്ഞെടുത്തിട്ടുള്ളവർക്ക്. നിരന്തരമായി നവീകരിക്കപ്പെട്ട ഒരു മാനസാന്തരത്തിന്റെ നിലപാടിലേക്കും, രൂപാന്തരീകരണത്തിലേക്കും മുന്നോട്ടുള്ള നീക്കത്തിലേക്കും ഓരോ ആരാധനക്രമത്തിലും

ആഘോഷിക്കപ്പെടുന്ന മരണത്തിൽ നിന്നും ജീവനിലേക്കുള്ള കടന്നുപോക്കിലേക്കും ഇതു നമ്മെ വിളിക്കുന്നു. അബ്രഹാം മുതൽ മോശ വരെയുള്ളവരുടെയും, ഇസ്രായേൽ ജനതയുടെ മരുഭൂമിയിലൂടെയുള്ള തീർത്ഥാടനം മുതൽ മാനസാന്തരത്തിനായിട്ടുള്ള പ്രവാചക പ്രഘോഷണങ്ങൾ വരെയും ഉള്ള വിളികളും, മരണത്തിന്റെയും, പുനരുത്ഥാനത്തിന്റെയും ഔന്നത്യത്തിൽ എത്തിച്ചേരുന്നതു വരെയുള്ള യേശുവിന്റെ പ്രേഷിതയാത്രയും സ്ഥിരീകരിക്കുന്നതു ഓരോ ദൈവവിളിയും ദൈവത്തിന്റെ പ്രവൃത്തിയാണെന്നത്രെ. നമ്മുടെ ആദ്യസ്ഥിതിക്കതീതമായി അവൻ നമ്മെ നയിക്കുന്നു, എല്ലാ അടിമത്തത്തിൽ നിന്നും അവൻ നമ്മെ സ്വതന്ത്രരാക്കുന്നു, നമ്മുടെ സ്വഭാവവും ഉദാസീനതകളും അവൻ തട്ടിനിരപ്പാക്കുന്നു, അവനുമായും, നമ്മുടെ സഹോദരങ്ങളുമായുള്ള സഹവർത്തിത്വത്തിന്റെ സന്തോഷത്തിലേക്ക് നമ്മെ കൊണ്ടു ചെന്നെത്തിക്കുന്നു. ദൈവവിളിക്കു പ്രത്യുത്തരിക്കുകയെന്നാൽ നമ്മെയും, നാം സുരക്ഷിതത്വമെന്നു കരുതുന്ന തെറ്റായ സംരക്ഷണങ്ങളായും ദൂരെയെറിഞ്ഞു, നമ്മുടെ ജീവിതത്തിന്റെ ആരംഭവും ലക്ഷ്യവും പരമാനന്ദവുമായ യേശുക്രിസ്തുവിന്റെ സന്നിധാനത്തിലേക്കു നയിക്കുന്ന പാതയെ പുൽകുവാൻ നമ്മെ സഹായിക്കാൻ അവനെ അനുവദിക്കുക എന്നതാണ്.

ഈ പുറപ്പാട് പ്രക്രിയ വ്യക്തികളെ മാത്രം കരുതിയുള്ളതല്ല. സഭയുടെ മുഴുവൻ സുവിശേഷ പ്രവർത്തനങ്ങളെയും കരുതിയുള്ളതത്രെ. തന്നെക്കുറിച്ചോ, സംവിധാനങ്ങളെകുറിച്ചോ, വിജയത്തെകുറിച്ചോ, കഴിവിനെകുറിച്ചോ ചിന്തിക്കാതെ ദൈവമക്കളെ അവരെവിടെ ആണെങ്കിലും കണ്ടെത്തുവാനും അവരുടെ വേദനയിലും മുറിവുകളിലും അനുകമ്പ പകരുവാനുള്ള സന്നദ്ധതയിലേക്ക് സഭയ്ക്ക് തന്റെ മണവാളനോടുള്ള വിശ്വസ്ഥത ആയിരിക്കുന്നത്. ദൈവം തന്റെ ത്രിത്വൈക സ്നേഹസംസർഗ്ഗത്തിനു പുറത്തു തന്റെ ജനത്തിന്റെ രോദനം കേൾക്കുകയും, അവരെ അതിൽ നിന്നും വിടുവിക്കുന്നതിനു ഇടപെടുകയും ചെയ്തു (പുറപ്പാട് 3:7). ഇത്തരത്തിൽ ആയിരിക്കുവാനും പ്രവർത്തിക്കാനുമായിട്ടാണ് സഭ വിളിക്കപ്പെട്ടിട്ടുള്ളത്. സുവിശേഷം പകർന്നുകൊടുക്കുക, പുറത്തേക്കിറങ്ങി മനുഷ്യസമൂഹത്തെ കണ്ടുമുട്ടുന്ന, സുവിശേഷത്തിന്റെ വിടുതൽ വചനങ്ങൾ പ്രഖ്യാപിക്കുന്ന, മനുഷ്യരുടെ ആത്മികവും ഭൗതികവുമായ മുറിവുകളെ ദൈവകൃപയിൽ സുഖപ്പെടുത്തുന്ന, പാവപ്പെട്ടവർക്കും ക്ലേശമനുഭവിക്കുന്നവർക്കും ആശ്വാസം പകർന്നു കൊടുക്കുന്ന ദൗത്യങ്ങൾക്കായിട്ടാണ് സഭ സ്ഥാപിതമായിരിക്കുക. പ്രിയ സഹോദരൻമാരെ, സഹോദരികളെ, ക്രിസ്തുവിലേക്കുള്ള ഈ വിമോചന പുറപ്പാട് നമ്മുടെ തന്നെ പൊതു മാനവികത മനസ്സിലാക്കുവാനും, വ്യക്തികളുടെയും സമുദായത്തിന്റെയും ചരിത്രപരമായ പുരോഗതി വളർത്തിയെടുക്കുവാനും ഉള്ള മാർഗ്ഗമാണ്. ദൈവത്തിന്റെ വിളി കേൾക്കുക, പ്രത്യുത്തരിക്കുകയെന്നത് തികച്ചും ചില നിമിഷങ്ങളിലെ വികാരഭരിതമായ, തികഞ്ഞ വ്യക്തിപരമായ, സ്വകാര്യമായ ഒരു കാര്യമല്ല. പ്രത്യുത, ഒരു നിശ്ചിതമായ, യഥാർത്ഥമായ, നമ്മുടെ മുഴുവൻ നിലനില്പിനെയും ആശ്ലേഷിക്കുന്ന, ഭൂമിയിൽ ദൈവരാജ്യ വളർച്ചയ്ക്കു വേണ്ടി സേവനം ചെയ്യുന്നതിനായുള്ള ഒരു സമ്പൂർണ്ണസമർപ്പണമത്രേയിത്. പിതാവായ ദൈവത്തിന്റെ ഹൃദയധ്യാനത്തിൽ വേരിട്ട ക്രിസ്തീയ ദൈവവിളി നമ്മുടെ സഹോദര സഹോദരികളെ, പ്രത്യേകിച്ചു പാവപ്പെട്ടവരെ സ്വതന്ത്രരാക്കുന്നതിലേക്കു നമ്മെ പ്രചോദിപ്പിക്കുന്നു. യേശുവിന്റെ ശിഷ്യന് സീമാതീതമായ അവന്റെ ചക്രവാളങ്ങളിലേക്കു തുറവിയുള്ള ഒരു ഹൃദയമാണുള്ളത്; ദൈവവുമായുള്ള സ്നേഹബന്ധം ഈ ജീവിതത്തിൽ നിന്നോ, ഈ ലോകത്തിൽ നിന്നോ നമ്മെ പുറതംതള്ളുന്നില്ല. നേരേമറിച്ചു അതു കൂട്ടായ്മയുടെയും പ്രേഷിതത്വത്തിന്റെയും ആഴമേറിയ ഒരു ഉൾച്ചേരൽ തന്നെയാണ് (സുവിശേഷത്തിന്റെ ആനന്ദം, 23).




ദൈവത്തിലേക്കും മറ്റുള്ളവരിലേക്കുമുള്ള പുറപ്പാട് നമ്മുടെ ഹൃദയത്തെ സന്തോഷം കൊണ്ടു നിറക്കുകയും, അർത്ഥസമ്പൂർണ്ണമാക്കുകയും ചെയ്യുന്നു. ഇതു യുവജനങ്ങളോടു തെളിവായി പറയുവാൻ ഞാൻ ആഗ്രഹിക്കുന്നു, അവരുടെ യുവത്വവും, ഭാവിയോടുള്ള അവരുടെ തുറവിയും അവരെ ഹൃദയവിശാലതയും തുറന്ന മനസ്ഥിതിയും ഉള്ളവരാക്കുന്നു. ചില സമയങ്ങളിൽ അനിശ്ചിതത്വം, ഭാവിയെക്കുറിച്ചുള്ള വേവലാതികൾ, അനുദിനജീവിതത്തിൽ അനുഭവപ്പെടുന്ന പ്രശ്നങ്ങൾ ഇവ യുവസഹജമായ ഉത്സാഹത്തെ തളർത്തുകയും, അവരുടെ സ്വപ്നങ്ങളെ ചിതറിക്കുകയും, ഇത്തരത്തിലുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെടുക നന്നല്ലെന്നുള്ള ചിന്തകൾ ഉണ്ടാക്കുകയും, ക്രിസ്തീയ വിശ്വാസങ്ങളുടെ ദൈവം അവരുടെ സ്വാതന്ത്ര്യത്തെ ഒരു പരിധിവരെ ഹനിക്കുന്നു എന്ന ചിന്ത ഉളവാകുകയും ചെയ്യുന്നു. പ്രിയ യുവജനസുഹൃത്തുക്കളെ, നിങ്ങളുടെ ഉള്ളിൽ നിന്നു പുറത്തുകടക്കുവാനും, നിങ്ങളുടെ പ്രയാണം ആരംഭിക്കുവാനും ഭയപ്പെടേണ്ടതില്ല. നമ്മുടെ ജീവിതങ്ങൾക്കു സ്വാതന്ത്ര്യം നൽകുന്നതാണ് സുവിശേഷം; അത് അവയെ രൂപാന്തരപ്പെടുത്തുകയും, അത്യന്തം മനോഹരമാക്കുകയും ചെയ്യുന്നു. ദൈവത്തിന്റെ വിളിയാൽ വിസ്മയഭരിതരാകുക, വചനത്തെ ആശ്ലേഷിക്കുക, യേശുവിന്റെ കാലടികളെ പിഞ്ചെല്ലുക, ദൈവീക രഹസ്യങ്ങളെ ആരാധനാഭാവത്തോടെ നോക്കിക്കാണുക, അയൽക്കാരനെ ഔദാര്യമായി സേവിക്കുക-ഇവയൊക്കെ എത്ര അത്ഭുതാവഹങ്ങളാണ്!. നിങ്ങളുടെ ജീവിതം അനുദിനം കൂടുതൽ ധന്യവും, സന്തോഷപ്രദവും ആയിത്തീരും.

എല്ലാ ദൈവവിളികളുടെയും മാതൃകയായ പരിശുദ്ധ കന്യകമറിയം, ദൈവത്തിന്റെ വിളിക്കു പ്രത്യുത്തരമായി ഫിയാത്ത് – 'നിന്റെ തിരുമനസ്സ് നിറവേറട്ടെ' എന്നു പറയുമ്പോൾ തീരെ ഭയപ്പെട്ടില്ല. അവൾ നമ്മോടുകൂടെയിരുന്ന് നമ്മെ നയിക്കുന്നു. വിശ്വാസത്തിൽ നിന്ന് ഉത്ഭുതമായ വിശാലതയുള്ള ചൈതന്യത്തോടെ, സ്വയത്തെ പിന്തള്ളിക്കൊണ്ടു ദൈവത്തിന്റെ പദ്ധതികളെ പിന്തുടരുന്നതിലുള്ള സന്തോഷത്തിന്റെ ഗീതം അവൾ ആലപിച്ചു. നമുക്കും അവളിലേക്കും തിരിയാം, അങ്ങനെ ദൈവത്തിനു നാം ഓരോരുത്തരെക്കുറിച്ചുള്ള പദ്ധതിക്ക് മുൻപിൽ പൂർണ്ണമായി നമ്മെ തുറന്നു കൊടുക്കാം, അതുവഴി മൃദുലമായ കരുതലോടെ മറ്റുള്ളവരിലേക്കു ഇറങ്ങിച്ചെല്ലുവാനുള്ള ആഗ്രഹം നമ്മിൽ വളർത്തിയെടുക്കാം. (ലൂക്കാ, 1:39). പരിശുദ്ധ കന്യകമറിയം നമ്മെ സംരക്ഷിക്കുകയും നമുക്കുവേണ്ടി മദ്ധ്യസ്ഥത വഹിക്കുകയും ചെയ്യട്ടെ.

വത്തിക്കാനിൽ നിന്ന്, 29 മാർച്ച് 2015
ഓശാന ഞായറാഴ്ച

കവർസ്റ്റോറി



# വിശുദ്ധർ വിളികൂട്ടിയോ...?

**വിശുദ്ധരുടെ ജീവിതം വെല്ലുവിളികൾ നിറഞ്ഞതാണ്. ഭൗതിക നേട്ടങ്ങൾ അവിടെ ആകർഷകമായ ഒന്നല്ല. ലോക മാനദണ്ഡങ്ങൾക്കനുസരിച്ച് വിശുദ്ധ ജീവിതങ്ങൾ അത്ര വിജയകരമായ ഒന്നല്ല. ആ ജീവിതം എന്തോ മിഥ്യയാണെന്നുള്ള ധാരണയിലാണ് നമ്മുടെ പുതിയ തലമുറ ജീവിക്കുന്നത്. എന്നാൽ ആ ധാരണകൾക്കിടയിൽ വേറിട്ടു ചിന്തിക്കുന്ന ഒരു ചെറിയ സമൂഹം എല്ലാ കാലഘട്ടത്തിലും ഉണ്ട്. ഒഴുക്കിനെതിരെ നീന്തുവാൻ, വെല്ലുവിളികളെ മുഖാമുഖം നേരിട്ട് അതിനെ അതിജീവിക്കുവാൻ ധൈര്യമുള്ള യുവതീയുവാക്കൾ നമ്മുടെ കാലഘട്ടത്തിൽ ജീവിക്കുന്നുവെന്നുള്ളത് ശുഭകമാണ്.**

**ഇതിനിടെയാണ് കേരള സഭയ്ക്ക് മൂന്നു വിശുദ്ധരെ ലഭിച്ചത്. മൂന്നു സന്യസ്തർ വിശുദ്ധരുടെ ഗണത്തിലേക്ക് കൂട്ടിച്ചേർക്കപ്പെട്ടപ്പോൾ കേരള സഭയ്ക്ക് പൊതുവേയും, ആ സന്യസ്ത സമൂഹങ്ങൾക്ക് പ്രത്യേകമായും ഒരു ആത്മീയ ഉണർവ്വാണ് ലഭിച്ചത്. വിശുദ്ധ പദ പ്രഖ്യാപന സന്ന്യാസ സമൂഹങ്ങൾക്കു നൽകിയ ആത്മീയ നവീകരണം എന്താണ്. ക്രൈസ്തവ കാഹളം നടത്തിയ ഈ അന്വേഷണത്തിൽ അനുഭവങ്ങൾ പങ്കുവയ്ക്കുന്നത് കേരളത്തിലെ മൂന്നു പ്രഖ്യാപിത വിശുദ്ധർ ഉൾപ്പെട്ട സന്യസ്തസമൂഹങ്ങളുടെ ചുമതലക്കാർ വി. അൽഫോൺസാമ്മയുടെ ഫ്രാൻസിസ്കൻ ക്ലാരിസ്റ്റ് സമൂഹത്തിന്റെ സുപ്പീരിയർ ജനറൽ സിസ്റ്റർ സിൻക്ലെയർ വിശുദ്ധ ചാവറയച്ചന്റെ സി.എം.ഐ. സമൂഹത്തിന്റെ പ്രിയോർ ജനറൽ റവ. ഡോ. പോൾ ആച്ചാണ്ടി, വിശുദ്ധ എവുപ്രസ്യാമ്മയുടെ സി.എം.സി. സമൂഹത്തിന്റെ സുപ്പീരിയർ ജനറൽ സിസ്റ്റർ സാങ്റ്റ എന്നിവർ ഈ വിശുദ്ധരുടെ ജീവിതവും വിശുദ്ധ പദപ്രഖ്യാപനവും എങ്ങനെ തങ്ങളുടെ സമൂഹങ്ങളെ സ്വാധീനിച്ചിരിക്കുന്നുവെന്ന് പങ്കുവയ്ക്കുന്നു.**

**വിശുദ്ധി ദൈവത്തിന്റെ ദാനമാണെന്ന് വിശുദ്ധ ഗ്രന്ഥം പഠിപ്പിക്കുന്നു. ആവോളം അത് അനുഭവിക്കാനുള്ള ഭാഗ്യം ഈ കൊച്ചു കേരളത്തിന് ലഭിച്ചിരിക്കുന്നു. ദൈവത്തിന്റെ സ്വന്തം നാട് എന്ന പ്രയോഗം അന്വർത്ഥമായതുപോലെ. മൂന്നു വിശുദ്ധരെയാണ് കേരളം ലോകത്തിനു നൽകിയത്. വിശുദ്ധരായ അൽഫോൺസാമ്മ, ചാവറ അച്ചൻ, എവുപ്രസ്യാമ്മ. ഇപ്പോൾ മാർ ഈവാനിയോസ് പിതാവ് ആ പദവിയിലേക്കുള്ള പാതയിലും. ഈ വിശുദ്ധരുടെ സാന്നിധ്യം സഭയിൽ എന്തെല്ലാം മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്. യുവജനങ്ങളെ എത്രത്തോളം അത് സ്വാധീനിച്ചിട്ടുണ്ട് തുടങ്ങിയ കാര്യങ്ങളിലേക്ക് ഒരു ചിന്ത.**

തയ്യാറാക്കിയത് : **രാജുമാത്യു**



**ഫാ. പോൾ ആച്ചാണ്ടി**
സി.എം.ഐ. പ്രിയോർ ജനറൽ

ചാവറ കുര്യാക്കോസ് ഏലിയാസ് അച്ചന്റെ വിശുദ്ധ പദവി പ്രഖ്യാപനത്തോടെ പൊതുവേ സഭാംഗങ്ങളിൽ എല്ലാം വലിയ ഉണർവ് ഉണ്ടായിട്ടുണ്ട്. വിശുദ്ധ പദവിയിലേക്ക് അച്ചൻ ഉയർത്തപ്പെട്ടതോടെ അച്ചന്റെ ജീവിതത്തെക്കുറിച്ചും ആത്മീയതയെകുറിച്ചും പഠിക്കാൻ വലിയ ഉത്സാഹമുണ്ടായിട്ടുണ്ട്. അച്ചന്റെ ജീവിതം എന്താണെന്ന് മനസ്സിലാക്കാനും അത് സ്വജീവിതങ്ങളിൽ പകർത്താനും സഭയിൽ മൊത്തമായും വ്യക്തികളിലും താൽപര്യം വർദ്ധിച്ചിട്ടുണ്ട്. ഇതിന്റെ അടിസ്ഥാനത്തിൽ ധാരാളം പുസ്തകങ്ങളും രചിക്കപ്പെട്ടു. സന്യാസ ജീവിതത്തിൽ പ്രാർത്ഥന കൂടുതൽ സജീവമായി. അജപാലന മേഖലയിൽ കുടുംബങ്ങളുടെ ഗുണപരമായ മുന്നേറ്റങ്ങളും ആത്മീയമായ വളർച്ചയും ഉണ്ടായിട്ടുണ്ട്. സ്പിരിച്ചൽ കൗൺസിലിംഗ് (Spiritual Counselling) നടക്കുന്നു. വൈദീകരുടെ സംലഭ്യത വർദ്ധിപ്പിക്കാൻ ശ്രദ്ധിക്കുന്നുണ്ട്. ഗുണപരമായ വളർച്ചയ്ക്ക് ഇത് ആവശ്യമാണ്. ചാവറ പിതാവിന്റെ കുടുംബദർശനങ്ങളുടെ അടിസ്ഥാനത്തിൽ കൂടുതൽ സ്ഥലങ്ങളിൽ കുടുംബനവീകരണ ധ്യാനങ്ങൾ നടത്താൻ കഴിഞ്ഞു.



വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ ചാവറ പിതാവിനെ കൂടുതൽ വ്യക്തമായും ശക്തമായും അവതരിപ്പിക്കാൻ കഴിഞ്ഞു. ചാവറ പിതാവിന്റെ ആത്മീയത സ്കൂൾ വിദ്യാർത്ഥികളിൽ കൂടുതലായി എത്തിക്കാൻ ശ്രദ്ധിച്ചു. മലബാർ മേഖലയിൽ മുതിർന്ന വിദ്യാർത്ഥികൾക്കായി ക്വിസ് മത്സരങ്ങൾ നടത്തി. ഇതുവഴി കൂടുതൽ വിദ്യാർത്ഥികൾ പിതാവിന്റെ ജീവിതം കൂടുതൽ പഠിച്ചു, മനസ്സിലാക്കി.

വ്യക്തികളുടെ ഇടയിലും, നല്ല മാറ്റങ്ങൾ ഉണ്ടായി. ചാവറ പിതാവിനെ പഠിക്കാനും വ്യക്തിപരമായി മാറ്റങ്ങൾ വരുത്താനും ശ്രദ്ധിച്ചവർ ഏറെയുണ്ട്. മറ്റുള്ളവർക്ക് പ്രോത്സാഹനം നൽകാനും പലർക്കും കഴിഞ്ഞു. സംഘാതമായും വ്യക്തിപരമായും അജപാലന മേഖലയിൽ ചാവറ പിതാവിന്റെ ആത്മീയത സ്വാംശീകരിക്കാനും ശ്രമങ്ങളുണ്ടായി.

ബ്രസീലിലേക്ക് പുതിയ "ആമസോൺമിഷൻ" തുടങ്ങാൻ പോലും ഇതു പ്രചോദനമായി. 11 യുവ വൈദികർ ആദ്യഘട്ടമായി മിഷനു പോകുകയാണ്. വിവിധ പ്രവിശ്യകൾ ചേർന്ന് കൂടുതൽ ശക്തിയോടു ഈ ദൗത്യം നടപ്പാക്കാൻ മുന്നോട്ടുവരും. ബ്രസീലിലെ കൂടുതൽ മേഖലകളിൽ സുവിശേഷം എത്തിക്കുകയാണ് ഈ ദൗത്യത്തിന്റെ ലക്ഷ്യം. അവിടുത്തെ സഭയുടെ ക്ഷണം അനുസരിച്ചാണ് ഈ മിഷന് ഇറങ്ങിയിട്ടുള്ളത്. ബ്രസീലിലെ എത്തിച്ചേരാൻ പ്രയാസമുള്ള തലങ്ങളിലേക്ക് സുവിശേഷവുമായി പോകാനാണ് ശ്രമം. ഇങ്ങനെ വിവിധ തലങ്ങളിൽ ചാവറ ചൈതന്യം സ്വന്തമാക്കാൻ ശ്രമം നടക്കുന്നു. കൂടുതൽ ഉത്തരവാദിത്വത്തോടെ പ്രേഷിതപ്രവർത്തനം ഏറ്റെടുക്കാൻ ശ്രമിക്കുന്നു. സാമൂഹിക പ്രവർത്തന മേഖലകളിൽ കൂടുതൽ സജീവമാകാനും ശ്രമിക്കുന്നു.

ചാവറയച്ചനെ വാഴ്ത്തപ്പെട്ടവനായി പ്രഖ്യാപിച്ചപ്പോൾ ഉണ്ടായിരുന്നതിനേക്കാൾ തീക്ഷ്ണമായ പഠനങ്ങളും മറ്റുമാണ് വിശുദ്ധ പദവി പ്രഖ്യാപനത്തിനുശേഷം ഉണ്ടായത്. കൂടുതൽ ഉത്സാഹത്തോടെയുള്ള പഠനങ്ങൾ നടന്നത് വിശുദ്ധ പദവി പ്രഖ്യാപനത്തിനു ശേഷമാണ്.

യുവാക്കളുടെ ഇടയിൽ എത്രത്തോളം സ്വാധീനമുണ്ടായി എന്ന് മനസ്സിലാകുന്നില്ല. എന്നാൽ കുടുംബങ്ങളിലേക്കും കുട്ടികളിലേക്കും ചാവറ പിതാവിന്റെ ചൈതന്യം കൂടുതൽ എത്തിക്കാൻ സാധിച്ചു.

തിരുക്കുടുംബത്തിന്റെ ചാവറ എന്ന രീതിയിൽ ചാവറ അച്ചന് തിരുക്കുടുംബത്തോടുള്ള ഭക്തിയെക്കുറിച്ചു കൂടുതൽ മനസ്സിലാക്കാനും അത് കുടുംബങ്ങളിലേക്കു കൈമാറാനും ശ്രമങ്ങൾ നടത്തി, നടക്കുന്നു. തിരുസഭയുടെ വിശുദ്ധീകരണം, കുടുംബവിശുദ്ധീകരണം വഴി ചാവറയച്ചന്റെ ദർശനം എക്കാലവും പ്രസക്തമാണ്. അതിനാലാണ് കുടുംബനവീകരണത്തിന് പ്രത്യേക പ്രാധാന്യം നൽകുന്നത്. കുടുംബങ്ങളെക്കുറിച്ചുള്ള പഠനം, ആനുകാലികമായി ഉത്തരങ്ങൾ കൊടുക്കാനുള്ള ശ്രമം എന്നിവയെല്ലാം ഗൗരവമായിത്തന്നെ നടക്കുന്നു. കുടുംബങ്ങളിൽ സജീവമായി ഇടപെടുക, സുവിശേഷമാകുക, അവിടെ സുവിശേഷം നൽകുക എന്നിങ്ങനെയുള്ള ചിന്തകളാണ് ഉള്ളത്. ഇടവകതലത്തിലും ആശ്രമങ്ങൾ വഴിയുമെല്ലാം ഈ ഇടപെടീൽ കാര്യക്ഷമമാക്കാൻ ശ്രമങ്ങൾ നടക്കുന്നുണ്ട്. സഭ മൊത്തത്തിൽ ഈ വർഷം ഇങ്ങനെയുള്ള പ്രവർത്തനങ്ങൾക്കാണ് പ്രാധാന്യം കൊടുക്കുന്നത്.

ചാവറ അച്ചനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തിയ ശേഷം വൈദികവിളി മൊത്തത്തിൽ വർധിച്ചിട്ടുണ്ട്. കുടുംബങ്ങളിലേക്ക് സഭയുടെ സ്വീകാര്യത ഏറെ വർധിച്ചു. കുടുംബങ്ങളിൽ കൂടുതൽ സ്വാഗതം ചെയ്യപ്പെടുന്നു എന്നതായ വസ്തുതയാണ്. ദൈവവിളി സ്വീകരിച്ച് വൈദികനാകാൻ ആഗ്രഹിച്ച് എത്തുന്നവരുടെ എണ്ണം പല പ്രവിശ്യകളിലും വർധിച്ചിട്ടുണ്ട്. പ്രത്യേകിച്ച് തിരുവനന്തപുരം പ്രവിശ്യയിൽ കൂടുതൽ ദൈവവിളി ഉണ്ടായി



ട്ടുണ്ട്. പണ്ടും ഇക്കാര്യത്തിൽ വലിയ കുറവ് അനുഭവപ്പെട്ടിരുന്നില്ല. എങ്കിലും ഇപ്പോൾ ഇതിന്റെ ആക്കം വർധിച്ചു. മുൻപും സംഘാതമായ ശ്രമം ഇക്കാര്യത്തിൽ ഞങ്ങൾ സ്വീകരിച്ചിരുന്നു. ചില മേഖലകളിൽ അത്ര ശക്തമല്ലെങ്കിലും പൊതുജനം സഭയെ ഏറെ അറിയാനും അംഗീകരിക്കാനും ചാവറ അച്ചന്റെ വിശുദ്ധപദവി വഴി സാധിച്ചു. ജൂണിൽ പുതിയ വൈദീക വിദ്യാർത്ഥികളെ സ്വീകരിക്കുന്ന പ്രവർത്തനങ്ങൾ നടക്കും.

പൊതുവേ മാന്നാനത്തേക്കും കൈനകരിയിലേക്കും ഉള്ള വിശ്വാസികളുടെ വരവ് വർധിച്ചു. കൂടുതൽ പേർ പ്രാർത്ഥനകൾക്കായി ഇവിടെ എത്തുന്നു. സഭയ്ക്കു മൊത്തത്തിൽ നവോത്മേഷം ഉണ്ടാവാനും വ്യക്തിപരമായി നവീകരണം സംഭവിക്കാനും ചാവറ പിതാവിന്റെ വിശുദ്ധ പദവി പ്രഖ്യാപനം വഴി കഴിഞ്ഞിട്ടുണ്ട്. ചാവറ ധ്യാനം, ചാവറ നവീകരണം എന്നിവ വഴി ആത്മീയമായ അന്വേഷണം നടത്താനുള്ള വലിയ ശ്രമങ്ങൾ നടക്കുന്നു. മാനുഷികമായ കുറവുകൾ ഉണ്ടാകാമെങ്കിലും ചാവറ പിതാവിന്റെ ആത്മീയത മനസ്സിലാക്കുന്നതിലൂടെ ആ കുറവുകൾ ഇല്ലാതാക്കി മുന്നോട്ടു പോകാനുള്ള ശ്രമങ്ങൾ എങ്ങും നടക്കുന്നുണ്ട്.



**സിസ്റ്റർ സിൻക്ലെയർ**
സുപ്പീരിയർ ജനറൽ,
എഫ്.സി.സി.

ഭാരതത്തെ സംബന്ധിച്ച് ആദ്യത്തെ വിശുദ്ധയാണല്ലോ അൽഫോൺസാമ്മ. അൽഫോൺസാമ്മയെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനോടനുബന്ധിച്ച് ഞങ്ങളുടെ സന്യാസിനീ സമൂഹത്തിൽ ആത്മീയമായ ഏറെ ഒരുക്കങ്ങൾ നടന്നു. അൽഫോൺസാമ്മയെ വിശുദ്ധയായി പ്രഖ്യാപിച്ചതോടെ സഭയ്ക്കു മുഴുവനും ഒരു പുതു ചൈതന്യം കൈവന്നു. അൽഫോൺസാമ്മയുടെ ജീവിതത്തെ ഏറെ അറിഞ്ഞ് ആ ആത്മീയത പകർന്നു കൊടുക്കാൻ ശ്രമിക്കുന്നു. ഇതു സംബന്ധിച്ച് ഏറെ പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചു. അൽമായർക്ക് അമ്മയെക്കുറിച്ച് കൂടുതൽ മനസ്സിലാക്കാൻ ഉതകുന്ന തരത്തിലുള്ള പ്രവർത്തനങ്ങളാണ് നടക്കുന്നത്. സഭയുടെ പ്രാർത്ഥനകളിലും മറ്റും അമ്മയുടെ നാമം കൂടുതൽ ഉൾപ്പെടുത്തി. അമ്മയുടെ ജീവിതം ഏറെ അത്ഭുതമായിട്ടാണ് തോന്നിയിട്ടുള്ളത്. കേരളത്തിൽ എവിടെപോയാലും അൽഫോൺസാമ്മയുടെ വണ



ക്കങ്ങൾ കാണുന്നു. ജർമ്മനിയിൽ ജൂലൈ 28 ന് അമ്മയുടെ തിരുനാൾ ആഘോഷിക്കുന്നു. ഒരിടത്തും അറിയപ്പെടാതെ ജീവിച്ച അമ്മ പ്രാർത്ഥനാ ജീവിതത്തിലൂടെ ലോകം മുഴുവൻ അറിയപ്പെടുന്നവളായി. അമ്മയോടു പ്രാർത്ഥിച്ച് അത്ഭുതങ്ങൾ നടന്നതായി ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് ആളുകൾ അറിയിക്കുന്നുണ്ട്.

അമ്മയെ വാഴ്ത്തപ്പെട്ടവളായി പ്രഖ്യാപിച്ച സമയം മുതൽ പ്രത്യേക പ്രാർത്ഥനകൾ സന്യാസിനി സമൂഹത്തിൽ നടന്നിട്ടുണ്ട്. അൽഫോൺസാമ്മയെ വിശുദ്ധയാക്കുന്നതിനു മുൻപു തന്നെ താമരശ്ശേരി രൂപത അമ്മയുടെ മധ്യസ്ഥത എടുത്തിരുന്നു. ധാരാളം സ്ഥലത്ത് അമ്മയുടെ സഹമാധ്യസ്ഥത സ്വീകരിച്ചിട്ടുണ്ട്.

യുവതീ-യുവാക്കൾ ഏറെപ്പേർ അമ്മയുടെ കബറിടത്തിൽ സന്ദർശനത്തിന് എത്തുന്നുണ്ട്. എപ്പോഴും ആളുകൾ ഇവിടേക്ക് വന്നുകൊണ്ടിരിക്കുന്നു. ഇത്രയും തുടർച്ചയായിട്ട് ആളുകൾ എത്തുന്ന കാഴ്ച അപൂർവമാണ്. ഇതിനായി പ്രത്യേക നടപടികൾ ഒന്നും സ്വീകരിച്ചിട്ടില്ല. ഏറെ വിദ്യാർത്ഥികളും ഇവിടെ വരുന്നുണ്ട്. അമ്മ ജീവിച്ചിരുന്നപ്പോഴും കുട്ടികളായിരുന്നല്ലോ അമ്മയുടെ അടുത്ത് പ്രാർത്ഥനാസഹായം ചോദിച്ചു ചെന്നിരുന്നത്. പരീക്ഷയ്ക്കു മുൻപ് പെൻസിലും മറ്റും പ്രാർത്ഥിച്ചു വാങ്ങാൻ വേണ്ടി അവിടെ എത്തുമായിരുന്നു. ആ ചരിത്രം സ്വാധീനം ചെലുത്തുന്നതു കൊണ്ടാവണം കുട്ടികൾ ഇവിടെ ധാരാളം എത്തുന്നു. സന്യാസിനീ സമൂഹത്തിൽ ചേരാൻ എത്തിയിരുന്നവരെ അമ്മ വളരെ പ്രോത്സാഹിപ്പിച്ചിരുന്നു.




അമ്മയെ വിശുദ്ധപദവിയിലേക്ക് ഉയർത്തിയതിനു ശേഷം ഇവിടേക്ക് ദൈവവിളി ലഭിച്ച് വരുന്നവരുടെ എണ്ണം വർദ്ധിച്ചതായി പറയാനാവില്ല. എന്നാൽ സഭയക്കു മൊത്തത്തിൽ നല്ല ചൈതന്യം കൈവന്നു എന്ന് നിസ്സംശയം പറയാം.



**സിസ്റ്റർ സാങ്റ്റ**
സുപ്പീരിയർ ജനറൽ,
സി.എം.സി.

എവുപ്രസ്യാമ്മയെ വിശുദ്ധയായി പ്രഖ്യാപിച്ചതിനോട് അനുബന്ധമായി കോൺവെന്റ് വളരെ ആഴത്തിൽ ഇതു സംബന്ധിച്ച പഠനം നടത്തിയിട്ടുണ്ട്. ഞങ്ങളുടെ സമൂഹത്തിൽ ആകെ അത് ചൈതന്യം പകർന്നിട്ടുണ്ട് എന്നതാണ് സത്യം. ഇത്രയും ചിട്ടയായ ജീവിതം ഉണ്ടായിട്ടും പൊതുജനത്തിന് ഈ ആധ്യാത്മീകത അതേ ആഴത്തിൽ കൊടുക്കാൻ കഴിഞ്ഞില്ലല്ലോ എന്നു തോന്നിയിട്ടുണ്ട്.

അമ്മ ഏറെ പ്രതാപമുള്ള കുടുംബത്തിലാണ് ജനിച്ചത്. സന്യാസവഴി തിരഞ്ഞെടുത്ത് മഠത്തിൽ വന്ന് വലിയ കാര്യങ്ങൾ ഏറെ ചെയ്തില്ലെങ്കിലും വലിയവനെ സ്വന്തമാക്കി. അറിയപ്പെടാത്ത വിശുദ്ധയാകണമെന്നാണ് അമ്മ ആഗ്രഹിച്ചത്. എന്നാൽ സക്രാരിയുടെ കാവൽക്കാരി എന്ന് വിശേഷിപ്പിക്കുന്ന തലത്തിലേക്ക് ആ ജീവിതം അറിയപ്പെട്ടു. അമ്മ ജീവിച്ചിരുന്ന കാലത്തു പോലും സാധാരണ ആളുകൾ അമ്മയുടെ സഹായം തേടി എത്തി. അവരുടെ ദുഃഖങ്ങൾ ഹൃദയത്തിൽ ഏറ്റുവാങ്ങി. ജീവിച്ചിരുന്നപ്പോൾ തന്നെ പുണ്യപ്പെട്ടവൾ എന്ന് അവൾ അമ്മയെ സ്നേഹത്തോടെ വിളിച്ചു. അമ്മയുടെ മരണ സമയത്ത് ചെർളയം പള്ളിയിലെ മണി തന്നെ മുഴങ്ങി. എളിയ ജോലികൾ ചെയ്യുന്നതിലും രോഗികളെ ശുശ്രൂഷിക്കുന്നതിലും അതിയായ താൽപര്യം അമ്മ കാണിച്ചിരുന്നു. സ്വന്തം അമ്മ പോലും ഉപേക്ഷിച്ച കുഞ്ഞിനെ ശുശ്രൂഷിച്ച സംഭവവും ഉണ്ട്. രോഗാതുരയായ ജോലിക്കാരി അമ്മയുടെ മടിയിൽ കിടന്നാണ് മരിച്ചത്. 13 വർഷം അമ്മ പുതിയ സന്യാസിനികൾക്ക് പരിശീലനം കൊടുത്തിട്ടുണ്ട്. അവരെ കരുതിയിട്ടുണ്ട്. നൊവീസിനു മുൻപിൽ മുട്ടുകുത്തി അവരുടെ മാനസാന്തരത്തിലേക്ക് വഴിതെളിച്ച സംഭവവും ഉണ്ടായിട്ടുമുണ്ട്. അമ്മയുടെ ആങ്ങളമാർക്ക് വലിയ സാമ്പത്തിക തകർച്ച ഉണ്ടായപ്പോഴും 'പണത്തിൽ കുറഞ്ഞാലും പുണ്യത്തിൽ കുറയരുത്' എന്നാണ് അമ്മ പറഞ്ഞിരുന്നത്. വിശുദ്ധയായി പ്രഖ്യാപിക്കുന്ന ചടങ്ങിനോടനുബന്ധിച്ച് നടന്ന കുർബാനയ്ക്കുശേഷം ഫ്രാൻസിസ് മാർപാപ്പ ഞങ്ങളോടു പറഞ്ഞത് അമ്മയെ പോലെ പ്രാർത്ഥനാജീവിതത്തിൽ ആയിരിക്കാനാണ്. എളിയ ശുശ്രൂഷകൾ ചെയ്യുമ്പോഴും വലിയ സ്നേഹ

ത്തോടെ ചെയ്യാനാണ്. അതൊരു വലിയ സന്ദേശമായിരുന്നു. ഈ സന്ദേശം ഞങ്ങൾ ഹൃദയത്തോടു ചേർക്കുന്നു.

മാതാവിനോടു പ്രാർത്ഥിക്കാൻ എവുപ്രസ്യാമ്മ പറയുമായിരുന്നു. മാതാവിനോടുള്ള ഭക്തി അചഞ്ചലമായിരുന്നു. അമ്മയ്ക്കു പരഹൃദയ ജ്ഞാനം ഉണ്ടായിരുന്നു. മറ്റുള്ളവരുടെ ആവശ്യങ്ങൾ അറിഞ്ഞ് പ്രാർത്ഥിക്കുമായിരുന്നു. അന്നത്തെ മെത്രാനായിരുന്ന മേനാച്ചേരി പിതാവിന് അമ്മ 72 കത്തുകൾ എഴുതിയിട്ടുണ്ട്. ദൈവിക ജ്ഞാനത്തോടെ എഴുതിയ ആ കത്തുകൾ അമ്മയിലെ എഴുത്തുകാരിയെയും വെളിപ്പെടുത്തുന്നു. 1900 മുതൽ 1919 വരെയുള്ള 19 വർഷത്തിലാണ് അമ്മ 72 കത്തുകൾ എഴുതിയത്. എന്നാൽ പിന്നീടുള്ള 32 വർഷങ്ങളിലെഴുതിയ കത്തുകളൊന്നും നമ്മുടെ പക്കലില്ല. അമ്മയുടെ കത്തുകളിലൂടെ ആ വിശുദ്ധയുടെ ജീവിതം മനസ്സിലാക്കിയ മേനാച്ചേരി പിതാവ് കത്തുകൾ തന്റെ പിൻഗാമിക്കു കൈമാറി. അദ്ദേഹം അത് സന്യാസിനി സമൂഹത്തിന് കൈമാറുകയായിരുന്നു. അമ്മയുടെ ആങ്ങളയുടെ മകൾ കൊച്ചുമേരിക്ക് അമ്മ ഒരു കത്ത് എഴുതി. അവരുടെ വിവാഹത്തിനു മുൻപായിരുന്നു അത്. എങ്ങനെ ഒരു നല്ല കുടുംബിനിയാകണമെന്ന് വ്യക്തമാക്കുന്ന കത്ത്. 12-ാം വയസ്സിൽ മഠത്തിൽ ചേർന്ന അമ്മയാണ് നല്ല കുടുംബിനിയാകേണ്ടത് എങ്ങനെ എന്ന് ദൈവിക ജ്ഞാനത്തിൽ എഴുതിയിരിക്കുന്നത്. ഞങ്ങളുടെ വിവാഹ ഒരുക്ക ശുശ്രൂഷയിൽ പങ്കെടുക്കുന്നവർക്ക് ആ കത്ത് കൊടുക്കാറുണ്ട്.

എവുപ്രസ്യാമ്മ വഴിയേ ജീവിക്കുക എന്നതാണ് ഞങ്ങളുടെ ഇത്തവണത്തെ വിഷയം തന്നെ. ഞങ്ങളുടെ സന്യാസ ഭവനങ്ങൾ എവിടെല്ലാം ഉണ്ടോ അവിടെല്ലാം പ്രാർത്ഥിക്കുന്ന അമ്മയെ കൊടുക്കുക. ദൈവത്തിനു വേണ്ടി സമർപ്പിച്ച




ജീവിതം ഒരിക്കലും മരിക്കില്ലെന്ന് അവർ തെളിയിച്ചു.

അമ്മയെ വിശുദ്ധയായി പ്രഖ്യാപിച്ച ശേഷം അമ്മയുടെ കബറിടത്തിലേക്ക് പ്രാർത്ഥനയ്ക്കായി എത്തുന്നവരുടെ എണ്ണവും വർദ്ധിച്ചിട്ടുണ്ട്. അമ്മയെ മനസ്സിലാക്കിയവർ അമ്മയുടെ മാധ്യസ്ഥത യാചിക്കുന്നു. യുവതീ യുവാക്കളും ധാരാള



മായി എത്തുന്നു. അമ്മയെക്കുറിച്ച് എഴുതിയപ്പോൾ തൊണ്ടയിലെ മുഴ പോയതായി ഒരു റ്റീച്ചർ എന്നോടു പറഞ്ഞിട്ടുണ്ട്. 29 വർഷം ഇവിടെ വൈസ്പോസ്റ്റുലേറ്റർ ആയിരുന്ന കഴിഞ്ഞ ദിവസത്തിൽ അന്തരിച്ച സിസ്റ്റർ ക്ലിയോപാട്രാമ്മ വിശുദ്ധ എവുപ്രസ്യാമ്മയുടെ കൂടെ ഒരു വർഷം കഴിഞ്ഞിട്ടുള്ള ആളാണ്. അമ്മയുടെ വിശുദ്ധ ജീവിതത്തെക്കുറിച്ച് ക്ലിയോപാട്രാമ്മയ്ക്കും നല്ല ബോധ്യമായിരുന്നു. വാഴ്ത്തപ്പെട്ടവളായി പ്രഖ്യാപിക്കപ്പെട്ട ശേഷം എട്ടു വർഷത്തിനുള്ളിൽ വിശുദ്ധയായി പ്രഖ്യാപിക്കപ്പെട്ടു എന്ന അത്ഭുതവും അമ്മയുടെ കാര്യത്തിൽ സംഭവിച്ചു. അറിയപ്പെടാൻ ആഗ്രഹിക്കാതെ അതിനായി ഒന്നും ചെയ്യാതെ പ്രാർത്ഥനാപൂർവ്വം വലിയ സ്നേഹത്തോടെ ചെറിയ കാര്യങ്ങളിൽ മുഴുകിയ അമ്മ ലോകം മുഴുവൻ അറിയപ്പെട്ടവളായി.

ദൈവവിളിയുടെ കാര്യത്തിൽ പ്രത്യേകിച്ച് പെൺകുട്ടികളുടെ ദൈവവിളിയിൽ വലിയ മാറ്റങ്ങളാണ് സംഭവിക്കുന്നത്. കേരളത്തിൽ നിന്ന് ഏറെ പേർ വരുന്നില്ല. ഒരർത്ഥത്തിൽ സിവിൽ ഡത്ത് സ്വീകരിച്ചവരാണ് ഞങ്ങൾ. പക്ഷേ ഈ ജീവിതത്തിനും അർത്ഥമുണ്ടെന്ന് ജീവിതത്തിലൂടെ കാണിക്കണം. ഉത്തരേന്ത്യയിൽ അരനൂറ്റാണ്ടിലധികമായി ഞങ്ങളുടെ സമൂഹം പ്രവർത്തിക്കുന്നു. അവിടെ നിന്നും ആഫ്രിക്കയിൽ നിന്നും ഏറെപ്പേർ ദൈവവിളി സ്വീകരിച്ച് വരുന്നുണ്ട്. കഴിഞ്ഞവർഷം ഞങ്ങൾക്ക് ഏറെപ്പേരെ ലഭിച്ചു. ഇത്തവണ വന്നു തുടങ്ങുന്നതേയുള്ളൂ.




കവർസ്റ്റോറി

# സന്തോഷകരമായ എന്റെ പൗരോഹിത്യ ജീവിതം

ഫാ. ഗീവർഗ്ഗീസ് വല്ല്യചാങ്ങവീട്ടിൽ

ദൈവത്തോടും ദൈവജനത്തോടും കൂടെയുണ്ടെങ്കിൽ പുരോഹിതനായിരിക്കും ലോകത്തിൽ ഏറ്റവും സന്തോഷത്തോടെ ജീവിക്കുന്ന വ്യക്തി. കാരണം പൗരോഹിത്യം ദൈവത്തിന്റെ ദാനമാണ്. ദൈവജനത്തിന്റെ ഹൃദയം നുറുങ്ങിയ പ്രാർത്ഥനയ്ക്കും നിലവിളിക്കുമുള്ള ദൈവത്തിന്റെ പ്രത്യുത്തരമാണ് പൗരോഹിത്യം.

രക്ഷാകരചരിത്രത്തിന്റെ ക്രമാനുഗതമായ ആവിഷ്ക്കാരത്തിൽ ദൈവം തനിക്ക് അനുയോജ്യരായവരെ തിരഞ്ഞെടുക്കുന്നു. ഇസ്രായേൽ ജനത്തെ നയിക്കാൻ ദൈവഹിതം അറിയിക്കാൻ പ്രവാചകന്മാരെയും, ദൈവകല്പനകൾക്കനുസൃതമായി ജനത്തെ ഭരിക്കാൻ രാജാക്കന്മാരെയും, നീതിപൂർവ്വമായ വിധി കല്പിക്കാൻ ന്യായാധിപന്മാരെയും, ജനത്തിനുവേണ്ടി ദൈവസന്നിധിയിൽ ബലികളും, കാഴ്ചകളും, ധൂപവും അർപ്പിക്കാൻ, പ്രാർത്ഥിക്കാൻ പുരോഹിതന്മാരെയും അഭിഷേകം ചെയ്ത് വിശുദ്ധീകരിച്ച് നിയോഗിക്കുന്നു. പൗരോഹിത്യം ദൈവത്തെ കാണാനും ദൈവജനത്തിനു ദൈവത്തെ കാണിച്ചുകൊടുക്കാനുമുള്ള ജീവിതമാണ്. ദൈവത്തോടുകൂടെ ജീവിക്കണം പുരോഹിതൻ. കർത്താവിന്റെ സാന്നിധ്യമായ വി. കുർബാനയോട് ചേർന്ന് കെട്ടപ്പെടണം നമ്മുടെ ജീവിതം. ഇടവക ദൈവാലയത്തോടു ചേർന്ന് ജീവിക്കണം പൗരോഹിത്യം. അൾത്താരക്കും സക്രാരിക്കുമിടയിൽ പുരോഹിതൻ തന്റെ സ്വസ്ഥമായ ഇരിപ്പിടം കണ്ടെത്തണം.

"തന്നോടുകൂടി ആയിരിക്കുന്നതിനും പ്രസംഗിക്കാൻ അയയ്ക്കുന്നതിനും..........അവൻ പന്ത്രണ്ടു പേരെ നിയോഗിച്ചു" (മർക്കോസ് 3:14)

നമ്മുടെ ഒരു ദിവസത്തെ ജീവിതം ആരംഭിക്കുന്നതും, തുടരുന്നതും അവസാനിക്കുന്നതും ദൈവത്തോടുകൂടെയാകണം. പൗരോഹിത്യജീവിതത്തിൽ ഇടവകദൈവാലയം വല്ലപ്പോഴും സന്ദർശിക്കുന്നവർ ആകരുത് നമ്മൾ. സ്ഥാപനവൽക്കരിക്കപ്പെടുന്ന സഭയിൽ ദൈവാലയത്തോട് എന്നതിനുപകരം



സ്ഥാപനങ്ങളോട് കെട്ടപ്പെട്ടുകിടക്കുകയാണ് നമ്മുടെ പൗരോഹിത്യം. അവിടെ ദൈവത്തെ കാണാൻ സമയവും സാഹചര്യവും പരിമിതമാണ്. വ്യക്തിപരമായ പ്രാർത്ഥനാനുഭവം ഇല്ലാതാകുന്നു. ദൈവാത്മാവിനുപകരം ലോകത്തിന്റെ ആത്മാവ് നമ്മിൽ നിറയുന്നു. ഞായറാഴ്ചകളിൽ മാത്രം പോകുന്ന ഇടമായി ദൈവാലയം മാറുന്നു. ദൈവഹിതം ചെയ്യാതെ നമുക്കിഷ്ടമുള്ളത് ചെയ്തിട്ട് അത് ദൈവഹിതമാക്കാൻ ശ്രമിക്കുന്നു. ദൈവഹിതം അനുസരിച്ച് ദൈവത്തോട് ചേർന്ന് ജീവിക്കുന്നതാണ് പൗരോഹിത്യം സന്തോഷകരമാക്കാൻ ഉചിതമായ മാർഗ്ഗം.

**ദൈവത്തോടുകൂടെ ആയിരിക്കുക - ദൈവഹിതം തിരിച്ചറിയുക - അത് അനുസരിച്ച് ജീവിക്കുക.**

ദൈവജനത്തിനുവേണ്ടിയാണ് ദൈവം പുരോഹിതരെ വിളിക്കുന്നത്. പുരോഹിതന്റെ കർത്തവ്യനിർവ്വഹണം എപ്പോഴും ദൈവജനത്തിന്റെ ആത്മീയ വളർച്ചയ്ക്കും ഭൗതിക നന്മയ്ക്കുമാണ്. ഇടവകയിൽ നമ്മുടെ സാന്നിധ്യം പ്രസക്തമാകുന്നത് നാം എത്രമാത്രം ജനത്തിനു സംലഭ്യരാകുന്നു എന്നതാശ്രയിച്ചാണ്. ആഴ്ചയിൽ ഒരു ദിവസം മാത്രം നൽകേണ്ടതല്ല നമ്മുടെ പൗരോഹിത്യ ശുശ്രൂഷ. നമ്മൾ ജനത്തിന്റെ കൂടെയല്ലാത്തതുകൊണ്ട് ജനം നമ്മിൽ നിന്നകലുന്നു. അവർ മറ്റിടങ്ങളിൽ സുരക്ഷി

തത്വം തേടി പോകുന്നു, പ്രത്യേകിച്ച് യുവജനങ്ങൾ. ദൈവജനത്തിന്റെ ജീവിതസാഹചര്യങ്ങൾ തിരിച്ചറിഞ്ഞ് പ്രതികരിക്കുന്ന പൗരോഹിത്യം എപ്പോഴും സന്തോഷമുള്ളതായിരിക്കും. നമ്മുടെ അഭാവം അവരുടെ ജീവിതത്തിൽ അസ്വസ്ഥതകൾ നിറയ്ക്കുന്നു. അവരുടെ ജീവിതപ്രശ്നങ്ങളിൽ വ്യക്തമായ പരിഹാരം കിട്ടാതെ നിൽക്കുമ്പോൾ അവരെ സഹായിക്കാൻ പുരോഹിതനേ സാധിക്കും. ദൈവാനുഗ്രഹം നേടുന്നതിന് നമ്മുടെ പൗരോഹിത്യ ജീവിതം, പ്രത്യേകിച്ച് പ്രാർത്ഥനയും കൂദാശാനുഷ്ഠാനവും അവരെ സഹായിക്കണം. സുവിശേഷത്തിന്റെ ആനന്ദം അനുഭവിച്ച് പങ്കുവയ്ക്കുന്ന പൗരോഹിത്യമാകണം നമ്മുടേത്.

**"ദൈവത്തോടു കൂടെയായിരിക്കുക - ദൈവജനത്തോടു കൂടെയായിരിക്കുക - അവർക്കുവേണ്ടി ജീവിക്കുക.**

അനുദിനമുള്ള പ്രാർത്ഥന, വേദവായന, വി. കുർബാന, തുടങ്ങിയവ പൗരോഹിത്യം സന്തോഷപൂർണ്ണമാക്കും. അനുഷ്ഠാനങ്ങളിലെ ആവർത്തന വിരസത കൂദാശകളുടെ ആത്മീയത ഇല്ലാതാക്കാൻ അനുവദിക്കരുത്. ഓരോ വി. കുർബാനയും നവചൈതന്യത്തോടും ആത്മാർപ്പണത്തോടും അനുഷ്ഠിക്കണം. ഇടവക കൂട്ടായ്മയിൽ സന്തോഷവും സമാധാനവും, ആത്മീയതയും നിലനിർത്തുന്നത് അതിന് നേതൃത്വം നൽകുന്ന പുരോഹിതനാണ്. അതിനാൽ പുരോഹിതനിൽ സന്തോഷവും സമാധാനവും ഉണ്ടാകണം. വ്യക്തിപരമായ സ്വഭാവസവിശേഷതകൾ പ്രകടമാക്കണം. അസ്വസ്ഥതകളും അരക്ഷിതാവസ്ഥകളും കുടുംബങ്ങളിലും വ്യക്തികളിലും വർദ്ധിക്കുന്ന ഈ കാലത്ത് പുരോഹിതൻ എല്ലാവർക്കും അനുരോധ ഊർജ്ജം (Positive Energy) അത്യുത്സാഹം (Enthusiasm) പ്രചോദനം (Inspiration) നൽകുന്ന സ്രോതസ്സാകണം.

ദൈവവും ദൈവജനവും കൂടെയില്ലാത്ത പൗരോഹിത്യം ഇന്ന് അപ്രസക്തമാണ്. മുന്തിരിച്ചെടിയിൽ നിൽക്കാതെ ശാഖയ്ക്ക് സ്വയമായി ഫലം പുറപ്പെടുവിക്കാൻ സാധിക്കാത്തതുപോലെ ദൈവത്തോടു ചേർന്നു നിൽക്കാതെ പൗരോഹിത്യത്തിന്റെ നന്മകൾ ജനത്തിനു ലഭിക്കുകയില്ല. എന്നിലെ അഹംഭാവം (ego) ഇല്ലാതാകണം. അപ്പോൾദൈവം രൂപപ്പെടും. അങ്ങനെ പുരോഹിതൻ മറ്റൊരു ക്രിസ്തുവായി മാറും (another christ) കർമ്മഫലം ആഗ്രഹിക്കാതെ കർത്തവ്യങ്ങൾ നിർവ്വഹിക്കാൻ പ്രാപ്തരാകും. മന:സാക്ഷിയേയും വിവേകത്തേയും പ്രവർത്തനസജ്ജമാക്കി പൗരോഹിത്യശുശ്രൂഷ നിഷ്ഫലേച്ഛയോടെ നിർവ്വഹിക്കാൻ സഹായിക്കുന്ന അന്ത:കരണശക്തി (Super Ego) നമ്മിൽ സജീവമാകും.

വ്യക്തിപരമായ സ്വഭാവഗുണങ്ങളും ശീലങ്ങളും ആർജ്ജിക്കണം. നന്മചെയ്യാൻ ലഭിക്കുന്ന അവസരങ്ങൾ പാഴാക്കരുത്. അറിവു നേടാനുള്ള ആഗ്രഹം എന്നുമുണ്ടാകണം. വായനാശീലം വളർത്തണം. ആരോടും പരിഭവവും പരാതിയുമില്ലാതെ ജീവിക്കുക. ആയിരിക്കുന്നിടത്ത് സ്വന്തമായ ജീവിതസാഹചര്യങ്ങളിൽ സംതൃപ്തി കണ്ടെത്തണം. നമ്മുടെ തന്നെ ജീവിതത്തോടും മറ്റുള്ളവരോടും മൃദുവായ സമീപനം പുലർത്തണം. സ്വയം നിയന്ത്രിക്കാൻ (Self Control) പരിശീലിക്കണം.



എപ്പോഴും കർമ്മോദ്യുക്തനായി ജീവിക്കണം. നമുക്ക് ചെയ്യാൻ സാധിക്കുന്നതെല്ലാം നമ്മൾ തന്നെ ചെയ്യണം. മറ്റുള്ളവരുടെ സഹായത്തിനായി കാത്തുനിൽക്കരുത്. നിരാശരാകും. സമയകൃത്യതയും അച്ചടക്കവും ഉണ്ടാകണം ജീവിതത്തിന്. നമ്മുടെ ചുറ്റുപാടുകളോ മറ്റുള്ളവരോ അല്ല പൗരോഹിത്യത്തെ അർത്ഥവത്തും സന്തോഷകരവുമാക്കുന്നത് നാം തന്നെയാണ്. ദൈവത്തിന്റെ പുരോഹിതനാണ് ഞാനെന്ന ചിന്ത എപ്പോഴും ഓർക്കണം. കർമ്മമണ്ഡലങ്ങൾ വ്യത്യസ്തങ്ങളാകാം. അതൊന്നും പൗരോഹിത്യത്തിന്റെ ആത്മീയതയും നന്മയും സന്തോഷവും നഷ്ടമാകാൻ അനുവദിക്കരുത്. ദൈവവും ദൈവജനവുമാണ് പൗരോഹിത്യത്തെ കാലദേശങ്ങൾക്കതീതമായും കർമ്മമണ്ഡലങ്ങളുടെ വ്യത്യസ്ത പരിഗണിക്കാതെയും പ്രസക്തവും സന്തോഷപൂർണ്ണവുമാക്കുന്നത്.




കവർസ്റ്റോറി

# അലിഞ്ഞില്ലാതാകുന്ന സമർപ്പിത ജീവിതം

**ബിജു ഡാനിയേൽ**

**നിങ്ങൾ ഭൂമിയുടെ ഉപ്പാണ്. ഉറകെട്ടുപോയാൽ ഉപ്പിന് എങ്ങനെ വീണ്ടും ഉറ കൂട്ടും?**

**വി. മത്തായി 5:13**

പെൺമക്കളെയും കൂട്ടി കന്യാസ്ത്രീകളുടെ അടുത്തും അവരുടെ മഠങ്ങളിലും പോകാൻ മടിയാണ്. കുട്ടികൾ ചെറുതായിരിക്കുമ്പോൾ മുതൽ തന്നെ "കൊച്ചിങ്ങ് പോന്നേര്" എന്നു വിളിക്കുന്ന കാര്യത്തിൽ എല്ലാ സന്യാസ വിഭാഗങ്ങളും ഒരേ കാരിസമാണു പ്രകടിപ്പിക്കുന്നത്. പലപ്പോഴും ഈ ആവശ്യത്തിനുമുമ്പിൽ ദൈവമാഗ്രഹിക്കുന്നുവെങ്കിൽ അതിനുള്ള അവസരം ഒരുങ്ങും, അപ്പോൾ ആലോചിക്കാം എന്ന മറുപടിയാണ് ഞാൻ കൊടുക്കാറുള്ളത്. ഈ മറുപടി കേൾക്കുമ്പോൾ, ദൈവമാഗ്രഹിക്കുന്നതുകൊണ്ടാണ് ഞങ്ങൾ വിളിച്ചത് മാതാപിതാക്കന്മാർ തടസ്സം നിൽക്കാതിരുന്നാൽ മാത്രം മതിയെന്ന് സിസ്റ്റേഴ്സ് പ്രതികരിക്കുകയും ചെയ്യും. മാതാപിതാക്കന്മാരുടെ താല്പര്യക്കുറവു നിമിത്തം മക്കൾ സമർപ്പിതരാവുന്നില്ല എന്നൊരു മുൻവിധിയുടെ ഊറിച്ചിരിയും ആവശ്യം നിരാകരിക്കപ്പെട്ടതിന്റെ ദേഷ്യവുമായി ഒന്നുകിൽ സംസാരം തുടരും, അല്ലെങ്കിൽ വേറെ വഴിക്കു പോകും.

സന്യാസവിളിയിൽ സമർപ്പിതരുടെയെണ്ണം വർദ്ധിക്കുവാൻ ഇപ്രകാരമുള്ള സ്വാധീനം മാത്രം മതിയാകുമോ? ഓരോരുത്തരുടെയും ജീവിതാന്തസ് തെരഞ്ഞെടുക്കേണ്ട പ്രായമാകുമ്പോഴേക്കും പുതു തലമുറകൾ സന്യാസത്തിലേക്കു ആകർഷിതരാകാനുള്ള സാഹചര്യങ്ങളല്ലേ ഉണ്ടാകേണ്ടത്. ക്രിസ്തു

വിന്റെ മണവാട്ടിമാർ എന്നു സ്വയം അവകാശപ്പെടുന്നവരിലും സഭ അങ്ങനെ വിശേഷിപ്പിക്കുന്നവരിലും ക്രിസ്തുവിൽ സന്തോഷിക്കുന്ന മണവാട്ടിയെ സമൂഹത്തിനു കാണാനാകുമ്പോൾ ആ സന്തോഷത്തിലേക്ക് കൂടിച്ചേരാൻ അനേകർ ആഗ്രഹിക്കില്ലേ? ക്രിസ്തു എന്റെ സ്വന്തമാണെന്ന് ചിന്തിക്കുന്ന സമർപ്പിതർ ഞാൻ ക്രിസ്തുവിന്റെ സ്വന്തമാണെന്ന് ഓർക്കുകയും വേണം. ഞാൻ ക്രിസ്തുവിനോടു കൂടെ ക്രൂശിതനായിരിക്കുന്നു. ഇനിമേൽ ഞാനല്ല ജീവിക്കുന്നത്,ക്രിസ്തുവാണ് എന്നിൽ ജീവിക്കുന്നത് (ഗലാ.2:20) എന്നു വി. പൗലോസ് ശ്ലീഹായെപ്പോലെ സ്വയം സാക്ഷ്യപ്പെടുത്തുകയും മറ്റുള്ളവർക്ക് അതു ശരിയാണെന്ന് മനസ്സിലാകുകയും ചെയ്യുമ്പോഴല്ലേ മണവാട്ടിയുടെ സന്തോഷം പൂർണ്ണമാകുന്നത്. മണവാളൻ കൂടെയുള്ളപ്പോൾ മണവറത്തോഴർ ഉപവസിക്കേണ്ട കാര്യമില്ലെന്ന (മത്താ. 9:15) യേശു വചനം, അവനോടൊപ്പമായിരിക്കുന്നവർ അവനോടൊപ്പമായിരിക്കുന്നതിന്റെ പൂർണ്ണതയിലായിരിക്കണമെന്നാണു വിവക്ഷിക്കുന്നതെന്നുമോർക്കാം. ഇത് 1 തെസ. 5:1617ൽ ശ്ലീഹാ വിശദീകരിക്കുന്നു, എപ്പോഴും സന്തോഷത്തോടെയിരിക്കുവിൻ, ഇടവിടാതെ പ്രാർത്ഥിക്കുവിൻ, എല്ലാക്കാര്യങ്ങളിലും നന്ദി പ്രകാശിപ്പിക്കുവിൻ, ഇതാണു യേശുക്രിസ്തുവിൽ നിങ്ങളെ സംബന്ധിച്ചുള്ള ദൈവഹിതം.

സന്തോഷമല്ലാതെയൊരു വികാരം, പ്രാർത്ഥനയല്ലാതെയൊരു പ്രവൃത്തി, നന്ദിയല്ലാതൊരു പ്രതികരണം മണവാളനായ യേശുക്രിസ്തു ആഗ്രഹിക്കുന്നില്ല എന്ന തിരിച്ചറിവ് നിരന്തരമായ പുതിയൊരു സമർപ്പണത്തിലേക്ക് നമ്മെ നയിക്കും. എപ്പോഴും ഇങ്ങനെ ആയിരിക്കാൻ സഹായിക്കുന്നത് പരിശുദ്ധാത്മാവാണ്. നിത്യ സഹായകനായ പരിശുദ്ധാത്മാവിനെയാണു എന്നെന്നും കൂടെയിരിക്കുവാനായി കർത്താവ് നല്കിയിരിക്കുന്നതും. മണവാട്ടി മണവാളന്റെ വാഗ്ദാനങ്ങൾ പ്രാപിക്കുമ്പോഴാണ് തന്റെ പദവിയുടെ പൂർണ്ണതയിലേക്കു പ്രവേശിക്കുന്നത്. കുഞ്ഞാടിന്റെ വിവാഹവിരുന്നിന് പരിശുദ്ധാത്മാവിനാൽ അണിയിച്ചൊരുക്കപ്പെട്ട നിർമ്മല മണവാട്ടിമാരുടെ ഗണങ്ങൾ രൂപപ്പെടാൻ സമർപ്പിതരായവരുടെ തിരിച്ചറിയപ്പെടുന്ന ജീവിതസാക്ഷ്യങ്ങളാണ് പ്രചോദകമാകേണ്ടത്. രണ്ടാം വത്തിക്കാൻ കൗൺസിലിലെ സന്യാസ ജീവിതമെന്ന പ്രമാണരേഖയിൽ പറയുന്നു, സന്യാസികൾ സുവിശേഷോപദേശങ്ങൾ വഴി ക്രിസ്തുവിനെ അനുകരിക്കുകയും ദൈവത്തോട് ഐക്യപ്പെടുകയും വേണം. അതാണ് സന്യാസ ജീവിതത്തിന്റെ പ്രഥമ ലക്ഷ്യം. അതിനാൽ ഗൗരവപൂർവ്വം പരിഗണിക്കേണ്ട ഒന്നുണ്ട്. കാലാനുസൃതമായ നവീകരണം എത്രമാത്രമുണ്ടായാലും



ആദ്ധ്യാത്മിക നവീകരണം സംജാതമാകാത്തിടത്തോളം കാലം ഒരുപകാരവും അവരെക്കൊണ്ടുണ്ടാവുകയില്ല. ബാഹ്യപ്രവർത്തനങ്ങൾ അഭിവൃദ്ധിപ്പെടുത്താൻ ശ്രമിക്കുമ്പോഴും ഈ നവീകരണ ഉദ്യമത്തിനു പ്രഥമസ്ഥാനം നല്കേണ്ടതാണ് (പേജ് 2956).

സന്യാസത്തിൽ വിരക്തിയുണ്ടെന്നുള്ളത് സത്യമാണ്. സന്യാസ സമർപ്പണം സ്വീകരിക്കുന്നയാൾ ദാരിദ്ര്യാരൂപിയിലൂടെ തന്റെ വിരക്തജീവിതം പൂർത്തീകരിക്കാനും ശ്രമിക്കും. സ്വഭാവത്തിലും, പ്രവർത്തനത്തിലും, സംസാരത്തിലും, പെരുമാറ്റത്തിലും വിരക്തി പ്രതിഫലിക്കുന്നത് സ്വാഭാവികവുമാണ്. ലോകത്തോടു ചാഞ്ഞിരിക്കുന്ന ജഡത്തിന്റെ വാസനകൾ വിരക്തിപാലിക്കാനുള്ള ആഗ്രഹത്തെ എതിരിടുന്നുമുണ്ടാകാം. ശാരീരിക പ്രവണതകൾക്കേൽക്കുന്ന ക്ഷതങ്ങൾ മുൻകോപം, ദേഷ്യം, അകാരണമായ വെറുപ്പ്, എല്ലാവരോടും അസൂയ, തന്നോടും ജീവിത സാഹചര്യങ്ങളോടും നൈരാശ്യം എന്നീ ജീവിതാവസ്ഥകളും പ്രകടമാക്കാം. ഈ അവസ്ഥകളെയൊക്കെ അതിജീവിക്കുന്ന ക്രിസ്തുസ്നേഹം സ്വഭാവത്തിലും പ്രവർത്തനത്തിലും സംസാരത്തിലും മുഖഭാവത്തിലും പ്രതിഫലിക്കുമ്പോൾ ക്രിസ്തുവിനുവേണ്ടി സ്വീകരിച്ച വിരക്തജീവിതം വിശുദ്ധജീവിതമായി മാറും. വിശുദ്ധി വിരക്തയെ വിശുദ്ധയാക്കുമ്പോൾ സമർപ്പണജീവിതത്തിന് ആകർഷകത്വവും സ്വീകാര്യതയും വർധിക്കും. സന്യാസ സമൂഹങ്ങൾ, ക്രിസ്തുവിന്റെ ദൗത്യ വാഹക മാർഗ്ഗങ്ങളാകണമെങ്കിൽ, സന്യാസികൾ ക്രിസ്തുവിന്റെ കല്പനകളും ഉപദേശങ്ങളും ഇന്നത്തെ പരിതഃസ്ഥിതികളിൽ ഫലദായകമായി പ്രാവർത്തികമാക്കാൻ കഴിവുറ്റവരാകണമെങ്കിൽ, അവരുടെ പഴഞ്ചൻ രീതികളിലും ആചാരങ്ങളിലും മാറ്റം വരുത്തേണ്ടതാണെന്നു പരിശുദ്ധാത്മാവിൽ

പ്രചോദിതരായ സൂനഹദോസ് പിതാക്കന്മാർ ആവശ്യപ്പെടുന്നു. (*കർദ്ദിനാൾ സൂനൻസ്, സന്യാസജീവിതം ആമുഖം, 2ാം വത്തി. കൗൺ. പേജ് 293/2*).

ഉപ്പ് നല്ലതാണ്. എന്നാൽ, ഉറകെട്ടുപോയാൽ പിന്നെ എന്തുകൊണ്ട് അതിന് ഉറകൂട്ടും? നിങ്ങളിൽ ഉപ്പ് ഉണ്ടായിരിക്കട്ടെ. പരസ്പരം സമാധാനത്തിൽ വർത്തിക്കുകയും ചെയ്യുവിൻ (മർക്കോസ് 9:50). ഉപ്പ് ഇഴുകിച്ചേരുന്നതാണ്, അലിഞ്ഞില്ലാതെയാകുന്നതാണ്, രുചി പകരുന്നതാണ്, കേടുകൂടാതെ സംരക്ഷിക്കുന്നതാണ്. സമർപ്പിതർ ദൈവവിശ്വാസത്തിന്റെ ഉറകെട്ടുപോകാതെ അവരവർ ആയിരിക്കുന്ന ഇടങ്ങളിൽ ഇഴുകിച്ചേരണം അലിഞ്ഞില്ലാതെയാകണം, രുചി പകരണം, കേടുകൂടാതെ സംരക്ഷിക്കുകയും വേണം. അഴുകാനും ചീയാനും ചീത്തയാകാനും സാധ്യതയുള്ളവരെയും സാധ്യതയുള്ളയിടങ്ങളെയും അത്തരം മോശമാകലുകളിലേക്കു പതിക്കാൻ അനുവദിക്കാതിരിക്കുക. സമൂഹങ്ങളിൽ പരസ്പരം സ്വീകാര്യതയുള്ള വ്യക്തിത്വങ്ങളെ രൂപപ്പെടുത്തുക. ഭിന്നതയുടെ അരൂപിയുടെ അപ്പസ്തോലരായി സ്വയം സമർപ്പിക്കാതിരിക്കുക. ഭിന്നിച്ചു ഭരിക്കുകയെന്ന ലോക തന്ത്രം സമൂഹങ്ങളെ ശിഥിലീകരിക്കുന്നവയാണ്. ഭാഗിക വളർച്ച നല്കും. എന്നാൽ പൂർണ്ണ വളർച്ച തടയും. തങ്ങളെ നിസ്വാർത്ഥമായി സ്നേഹിക്കുന്ന, തങ്ങളെ അടുത്തറിയുന്ന, തങ്ങൾക്ക് കറതീർന്ന് വിശ്വസിക്കുവാനും പരിപൂർണ്ണമായി ആശ്രയിക്കുവാനും കഴിയുന്നവരാണ് സമർപ്പിതരെന്ന് അവർ ഇടപഴകുന്ന സമൂഹത്തിലുള്ളവർക്ക് മനസ്സിലാകുമ്പോഴാണ് സമർപ്പിതന്റെയുള്ളിലെ ഉപ്പ് ഉറകെട്ടുപോയിട്ടില്ലെന്ന് തെളിയിക്കപ്പെടുന്നത്.

മലയോരങ്ങളിൽ പ്രാർത്ഥിക്കുകയും ജനങ്ങളോട് ദൈവരാജ്യം പ്രസംഗിക്കുകയും രോഗികളെയും മുറിവേറ്റവരെയും സൗഖ്യപ്പെടുത്തുകയും പാപികളെ നേർവഴിക്കു തിരിക്കുകയും ശിശുക്കളെ അനുഗ്രഹിക്കുകയും എല്ലാവർക്കും നന്മ ചെയ്യുകയും തന്നെ അയച്ച പിതാവിന്റെ അഭീഷ്ടം നിറവേറ്റുകയും ചെയ്തു ക്രിസ്തുവിനെ വിശ്വാസികൾക്കും അവിശ്വാസികൾക്കും തങ്ങളിലൂടെ ഉത്തരോത്തരം വ്യക്തമായി വെളിപ്പെടുത്തുവാൻ തിരുസ്സഭയ്ക്കു കഴിയേണ്ടതിനു സന്യാസികൾ ജാഗരൂകരായിരിക്കണം (*തിരുസഭ, 2ാം വത്തി.കൗൺ. പേജ് 114/3*). ക്രിസ്തുവിൻെറ സ്നേഹം ഞങ്ങൾക്ക് ഉത്തേജനം നൽകുന്നു (2 കൊരി. 5:14) എന്ന് ഏറ്റു പറയുവാനും ലോകത്തിൽ നിങ്ങൾക്കു ഞെരുക്കമുണ്ടാകും. എങ്കിലും ധൈര്യമായിരിക്കുവിൻ; ഞാൻ ലോകത്തെ കീഴടക്കിയിരിക്കുന്നു (യോഹ. 16:33) എന്നു പറഞ്ഞവനോടൊപ്പം ലോകത്തെ അതിജീവിച്ച് അതിനെ കീഴടക്കാനുമുള്ള ശക്തി എല്ലാ സമർപ്പിതർക്കും ലഭിക്കട്ടെയെന്ന് നമുക്കു പ്രാർത്ഥിക്കാം.






കവർസ്റ്റോറി

# സന്യാസ ജീവിതത്തിൽ ഞാൻ അനുഭവിക്കുന്ന ആനന്ദം

**സിസ്റ്റർ ഹ്യുമിലീന എസ്.ഐ.സി.**



2014-ൽ അതായത് കഴിഞ്ഞ വർഷം സുവർണ്ണ ജൂബിലി ആഘോഷിക്കാൻ തമ്പുരാൻ കനിഞ്ഞനുഗ്രഹിച്ച സന്യാസിനിയാണ് ഞാൻ. എന്റെ ജീവിതത്തിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ - വളരെ വ്യത്യസ്തമായ ഒരു രീതിയിൽ വിളിച്ച് വേർതിരിച്ച് ദൈവത്തിന്റെ വഴിയിലൂടെ നയിച്ച അനുഭവമാണ് എനിക്കുള്ളത്. എന്റെ കുടുംബാന്തരീക്ഷം വളരെ മനോഹരമായിരുന്നു. രാവിലെയും വൈകിട്ടും കൃത്യസമയത്തു തന്നെ നിഷ്ഠയോടുകൂടിയ കുടുംബപ്രാർത്ഥന, അതിലുപരി വളരെ നിഷ്ക്കർഷയോടും ചിട്ടയോടും ഞങ്ങളെ വളർത്തുന്ന മാതാപിതാക്കൾ. ഒരു സിസ്റ്ററിനെയോ ഒരു സന്ന്യാസ ഭവനമോ എന്റെ 19-ാമത്തെ വയസ്സുവരെ ഞാൻ കണ്ടിരുന്നില്ല. പക്ഷേ എന്റെ അപ്പച്ചൻ പലപ്പോഴും വൈദികരുടെയും കന്യാസ്ത്രീകളുടെയും മഹത്വത്തെയും അവരുടെ വിലപ്പെട്ട പ്രവർത്തനങ്ങളെയും പറ്റി പറയുമായിരുന്നു. അതിനോട് കൂട്ടിച്ചേർത്തു പറഞ്ഞിരുന്നു ദൈവം തന്ന മക്കളിൽ ഒരാളെ വൈദികനാക്കാനും ഒരാളെ കന്യാസ്ത്രീ ആകാനും വിടണം എന്ന്. ഇവിടെയാണ് എന്റെ സന്ന്യാസത്തിലേക്കുള്ള വിളിയുടെ ആരംഭം എന്ന് ഞാൻ പിൽക്കാലത്ത് തിരിച്ചറിഞ്ഞു.

പഠനം കഴിഞ്ഞ എനിക്ക് 19-ാം വയസ്സിൽ ആദ്യമായി അധ്യാപികയായി ജോലി ലഭിക്കുന്നത് നാലാഞ്ചിറ സെന്റ് ഗൊരേറ്റി സ്കൂളിൽ (1957-ൽ). അന്ന് ഇന്ന് കാണുന്ന കൂറ്റൻ കെട്ടിടങ്ങളോ ഹോസ്റ്റലോ ഒന്നും ഉണ്ടായിരുന്നില്ല. ഞങ്ങളുടെ താമസം മഠത്തിന്റെ ഒരു മുറിയിൽ. ഞാൻ ജോലിക്കായി കടന്നുചെന്ന ആദ്യത്തെ ദിവസവും ആ മഠത്തിന്റെ അന്തരീക്ഷവും ഇന്നത്തെപ്പോലെ ഞാൻ ഓർക്കുന്നു. പിറ്റെ ദിവസം സ്കൂൾ തുറക്കുന്ന ദിവസം ആയിരുന്നതിനാൽ അധ്യാപികമാർ പലരും എത്തിയിട്ടുണ്ട്. എല്ലാവർക്കും കൂടെ ഒരു മുറി, ആവശ്യത്തിന് കുടിലുകൾ. ഒന്നും എനിക്ക് ശ്രദ്ധാവിഷയ

മായില്ല. എന്നെ ഏറ്റം ആകർഷിച്ചത് 30-ൽ പരം സിസ്റ്റേഴ്സ് അന്ന് അവിടെ ഉണ്ടായിരുന്നിട്ടും അവിടെ അനുഭവപ്പെട്ട ഏകാന്തതയും മൗനവും സമയാസമയങ്ങളിൽ പ്രാർത്ഥനാലയത്തിൽ നിന്നുയർന്ന സ്വരച്ചേർച്ചയോടുകൂടിയ പാട്ടുകളും പ്രാർത്ഥനകളും - ഇത്രയും മനോഹരമായ ഒരു ജീവിതം കാണാൻ തമ്പുരാൻ എന്നെ കൂട്ടിക്കൊണ്ടുവന്നല്ലോ എന്നു ഞാൻ ചിന്തിച്ചുപോയി. സ്വർഗ്ഗത്തിന്റെയും അവിടെ ആനന്ദഗാനം ആലപിക്കുന്ന മാലാഖമാരുടെയും പ്രതീതി എന്നിൽ ഉണർത്തി.

3 വർഷം അധ്യാപനവൃത്തിയിൽ തുടർന്നശേഷം, ലോകവും അതിന്റെ മോഹങ്ങളും തൃണവൽക്കരിച്ചുകൊണ്ട്, ലോകത്തിന്റെ മുമ്പിൽ വെല്ലുവിളിയായി നിലകൊള്ളുന്ന ഈ സന്യാസിനി ഗണത്തിലേക്ക് ധൈര്യപൂർവ്വം ഞാനും കടന്നുവന്നു. പിന്നിട്ട 3 വർഷങ്ങളിലും സന്ന്യാസിനികളുടെ വ്രതവാഗ്ദാനച്ചടങ്ങ് കാണാൻ അവധിക്കാലമാണെങ്കിലും ഞാൻ എത്തിയിരുന്നു.

"സന്ന്യാസ ജീവിതം മാലാഖമാരുടെ ജീവിതമാണ്, അവൾ ദൈവഭവനത്തിൽ വസിക്കുന്നു, ദൈവമക്കൾ അവളെ വളർത്തുന്നു" എന്നുള്ള മാർ ഗ്രിഗോറിയോസ് പിതാവിന്റെ ശ്രവണസുന്ദരമായ സ്വരം കൂടെകൂടെ എന്റെ ഹൃദയത്തിലും ചെവികളിലും മുഴങ്ങിക്കേട്ടിരുന്നു.

ഭൂമിയിൽ ആയിരുന്നുകൊണ്ട് സ്വർഗ്ഗത്തിലെ മാലാഖമാരുടെ ജീവിതം ജീവിക്കുന്നവരാണ് സന്ന്യസ്തർ. തമ്പുരാനെപ്രതി അപ്പനെയും അമ്മയെയും സമ്പാദ്യങ്ങളും ഉപേക്ഷിച്ച് വന്ന ഈ കൂട്ടരെ അവിടുത്തെ വാഗ്ദാനം അനുസരിച്ച് 100 ഇരട്ടി പ്രതിഫലം നൽകി അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നു. സന്യാസത്തിൽ 50 വർഷം പിന്നിട്ട ഞാൻ ഇന്ന് ഈ അനുഗ്രഹം അനുഭവിച്ചുകൊണ്ടിരിക്കുന്നു എന്ന് എനിക്ക് നിസ്സംശയം പറയാൻ കഴിയും. പ്രതികൂലങ്ങളോ പ്രതിസന്ധികളോ ജീവിതത്തിൽ ഉണ്ടാകുന്നില്ല എന്നല്ല, പക്ഷേ അതിനെയെല്ലാം അതിജീവിക്കുവാൻ കൃപതരുന്നു. നിങ്ങളുടെ ശക്തിക്ക് അതീതമായ പ്രലോഭനങ്ങൾ ഞാൻ തരികയില്ല എന്നല്ലേ തിരുവചനം പഠിപ്പിക്കുന്നത്.

ഒരുകാര്യം ഞാൻ പ്രിയപ്പെട്ടവരോട് തുറന്നു പറയട്ടെ. ദൈവമഹത്വത്തിനായി മാത്രം ജീവിക്കുവാൻ സമ്പൂർണ്ണ സമർപ്പണം നടത്തിയ ഏതു വ്യക്തിക്കും സന്ന്യാസം ആനന്ദകരമാണ്. ഈ സമർപ്പണം ശരിയാകാത്തതാണ് സന്ന്യാസത്തിലെ പ്രശ്നങ്ങൾക്കും ഇറങ്ങിപ്പോക്കിനും ഒക്കെ കാരണം. സന്ന്യാസം ഉപേക്ഷിച്ചുപോകുന്നവർ അവരുടെ ഭാഗം നീതികരിക്കാൻ സന്ന്യാസത്തെയും അധികാരികളെയും നിയമത്തെയും എല്ലാം എല്ലാം അവഹേളിക്കും. അവരുടെ നിലനില്പിനുവേണ്ടി നടത്തുന്ന നുണപ്രചരണം ആണ് ഇതെല്ലാം.

ആഡംബരപ്രിയത്തിലും സുഖഭോഗങ്ങളിലും ഭക്ഷണാസക്തിയിലും മുഴുകി മൊബൈൽ ഫോണിന്റെ അടിമകളായി ജീവിക്കുന്ന സന്ന്യസ്തരെ കണ്ടേക്കാം. ഇതെല്ലാം അവർക്ക് ആനന്ദകാരണങ്ങളായി മാറിക്കഴിഞ്ഞാൽ സന്ന്യാസത്തിന്റെ ആനന്ദം അവർക്ക് എങ്ങനെ ആസ്വാദ്യകരമാകും?

എന്റെ സന്ന്യാസ സമർപ്പണം സമ്പന്നമാകുന്നതിന് എനിക്കു എന്തെല്ലാം ആവശ്യമാണെന്ന് ഞാൻ തന്നെ തീരുമാനിക്കുക - ബാക്കി എല്ലാം ഉപേക്ഷിക്കുക.

അതുമാത്രം മതി ജീവിതം ആനന്ദകരമാകും.

എന്റെ സന്ന്യാസ സമർപ്പണ ജീവിതത്തിൽ ഞാൻ അങ്ങേയറ്റം ആനന്ദംകൊള്ളുന്നു, അഭിമാനം കൊള്ളുന്നു. ഇതാണ് എന്റെ സാക്ഷ്യപ്പെടുത്തൽ.






# പിപ്പിയുടെ ഡയറിക്കുറിപ്പ്

**ഉണ്ണി അമ്മയമ്പലം**




സ്കൂളിൽ നിന്നു തിരികെ വീട്ടിലെത്തിയപ്പോൾ പിപ്പിയുടെ പപ്പ അവളെ വിളിച്ചു. ''പിപ്പീ, ഇത് ജൂൺമാസം. ഇനി ഒൻപതു മാസങ്ങൾകൂടി കഴിയുമ്പോൾ നിനക്കു പരീക്ഷയാണ്. സാധാരണ പരീക്ഷയല്ല. എസ്.എസ്.എൽ.സി. പരീക്ഷ. നിനക്കിവിടെ പഠനത്തിനോ ഭക്ഷണത്തിനോ മറ്റുകാര്യങ്ങൾക്കോയാതൊരു കുറവുമുണ്ടാകില്ല. സ്കൂളിലെ മികച്ച പത്തു കുട്ടികളിൽ ഒരാൾ നീയായിരിക്കണം. മാർക്കിന്റെ കാര്യത്തിലും അങ്ങനെ തന്നെ”.

പിപ്പിയുടെ പ്രോഗസ്സ് റിപ്പോർട്ട് പപ്പ കണ്ടു. പപ്പയ്ക്കു വളരെയധികം സന്തോഷം തോന്നി. തന്റെ വാക്ക് മകൾ പാലിച്ചിരിക്കുന്നു. അന്നും പതിവുപോലെ പപ്പ പിപ്പിയെ ഓർമ്മപ്പെടുത്തി. അവളുടെ റിസൾട്ട് താഴേക്കു പോകാത്ത രീതിയിൽ പഠനത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കണം. ഈ റിസൾട്ടിനെക്കാൾ മികച്ചു നിൽക്കുന്ന മറ്റൊരു റിസൾട്ട് ക്രിസ്മസ് പരീക്ഷയ്ക്ക് അവൾ വാങ്ങിയാൽ അവൾക്ക് ഇഷ്ടമുള്ള ഏതു കാര്യവും പപ്പ ചെയ്തു കൊടുക്കാം എന്നു വാഗ്ദാനം ചെയ്യുകയും ചെയ്തു.

ക്രിസ്മസ് പരീക്ഷയുടെ മാർക്ക് പപ്പയ്ക്കു ലഭിച്ചു. അത്ഭുതം. പിപ്പി മുന്നോട്ടു തന്നെ. പപ്പയ്ക്കു വാക്കു പാലിച്ചേ മതിയാകൂ. എന്താണ് വേണ്ടത്? എന്താണു വേണ്ടത്? അദ്ദേഹം പിപ്പിയെ അരികിൽ വിളിച്ചു ചോദിച്ചു. അവൾ പറഞ്ഞു. ഇപ്പോൾ ഒന്നും തന്നെ വേണ്ട. എസ്.എസ്.എൽ.സി. പരീക്ഷയുടെ ഫലം വരുമ്പോൾ സ്കൂളിൽ ഏറ്റവും കൂടുതൽ മാർക്ക് ഞാൻ വാങ്ങിച്ചാൽ എന്റെ ചെറിയൊരു ഡിമാന്റ് പപ്പ അംഗീകരിക്കേണ്ടി വരും.

പിപ്പിയുടെ പപ്പ സംശയിച്ചു നിന്നപ്പോൾ അവൾ പറഞ്ഞു: “വളരെ ചെറിയ ഒരു കാര്യം. പപ്പ മനസ്സുവച്ചാൽ നിഷ്പ്രയാസം അതു സാധിക്കും”.

എസ്.എസ്.എൽ.സി. പരീക്ഷയുടെ ഫലം പ്രസിദ്ധീകരിച്ചു. സ്കൂളിൽ ഏറ്റവും കൂടുതൽ മാർക്കു വാങ്ങി പിപ്പി വിജയിച്ചു. അന്നുരാത്രി പിപ്പിയും പപ്പയും മമ്മിയും അനുജനും ഒരുമിച്ചുകൂടി. എന്തു ഡിമാന്റാണ് പിപ്പി മുൻപോട്ടു വയ്ക്കുന്നതെന്നറിയാൻ എല്ലാവരും ആകാംക്ഷാപൂർവ്വം കാത്തിരിക്കുകയാണ്. പിപ്പി പറഞ്ഞു: “പപ്പ പറഞ്ഞ എല്ലാ കാര്യങ്ങളും ഇന്നുവരെ ഞാൻ അനുസരിച്ചിട്ടുണ്ട്. പപ്പ ആഗ്രഹിച്ചതിനേക്കാൾ കൂടുതൽ മാർക്കു വാങ്ങി പരീക്ഷ പാസ്സാവുകയും ചെയ്തു. ഇനി ഞാൻ പറയാൻ പോകുന്ന ഒരു കൊച്ചു കാര്യം. അത് പപ്പ അനുസരിക്കണം.

പിപ്പിയുടെ പപ്പ അവളുടെ മുഖത്തേക്കു നോക്കി.



"പപ്പ, ഇന്ന് എന്റെ പരീക്ഷാഫലം അറിഞ്ഞ ദിവസമാണ്. ഈ നല്ല ദിവസത്തിൽ പ്രാർത്ഥനയ്ക്കു മുൻപ് പപ്പയെനിക്കു വാക്കു തരണം. ഇനി മേലിൽ എന്റെ നല്ല പപ്പ ഒരിക്കലും പുകവലിക്കുകയില്ലെന്ന്."

പിപ്പിയുടെ മുഖത്തു നിന്നു കണ്ണുകളെടുത്തു അവളുടെ പപ്പ. ആരും ഒന്നും മിണ്ടുന്നില്ല. പരിപൂർണ്ണ നിശബ്ദത.

പിപ്പിയുടെ പപ്പ ഒരു നിമിഷം ആലോചിച്ചു നിന്നു. എല്ലാവരും അദ്ദേഹത്തെ നോക്കുകയാണ്.

മകൾക്ക് വാക്കുകൊടുത്തതാണ്. ഭൗതികമായ മറ്റു സമ്മാനങ്ങൾ വല്ലതും അവൾ ചോദിക്കുമെന്നാണ് താൻ കരുതിയത്. എന്നാൽ അതിനെക്കാളൊക്കെ അപ്പുറം തന്റെ ആത്മരക്ഷയുടെ പ്രാധാന്യം അവൾ മനസ്സിലാക്കിയിരിക്കുന്നു. ഇങ്ങനെയൊരു മകളെ കിട്ടിയ താൻ എത്ര വലിയ ഭാഗ്യവാനാണ്. എന്നാലും പെട്ടെന്നങ്ങു നിർത്തുകയെന്നു വച്ചാൽ പിപ്പിയുടെ മുന്നിൽ പപ്പ നിന്നു. അദ്ദേഹത്തിന്റെ കണ്ണുകൾ നിറഞ്ഞു. പുകവലി മാത്രമല്ല. താൻ ഇനി ഒരിക്കലും ലഹരി വസ്തുക്കൾ ഒന്നും തന്നെ ഉപയോഗിക്കുകയില്ലെന്ന് അദ്ദേഹം അവളുടെ മുൻപിൽ പ്രതിജ്ഞ ചെയ്യണമെന്നു പിപ്പിക്കു വാശി. അവൾ പപ്പയെ തന്റെ മുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി. അവളുടെ മുറിയിൽ വച്ച് ക്രൂശിതനായ യേശുവിന്റെ സന്നിധിയിൽ കണ്ണീരോടെ അവൾ പ്രാർത്ഥിച്ചു. അധികം സമയം വേണ്ടിവന്നില്ല. അതൊരു വലിയ പ്രാർത്ഥനയായി മാറി. ഭൂമുഖത്തെ ലഹരിക്കടിമപ്പെട്ട എല്ലാ മനുഷ്യരുടെയും രക്ഷയ്ക്കുവേണ്ടി ആ കുടുംബം കണ്ണീരോടെ പ്രാർത്ഥിച്ചു. പ്രാർത്ഥന കഴിഞ്ഞപ്പോൾ യേശു കർത്താവിന്റെ മുൻപിൽ പിപ്പിയുടെ പപ്പ ഒരു പുതിയ മനുഷ്യനായി മാറി. സന്തോഷം നിറഞ്ഞ അദ്ദേഹത്തിന്റെ മനസ്സിൽ നിന്ന് പെട്ടെന്നൊരു പ്രതിജ്ഞയുണ്ടായി. ആരോ അദ്ദേഹത്തെക്കൊണ്ടു അതു പറയിച്ചു. അതേ, പെട്ടെന്നു അദ്ദേഹമതു പറയുകയും ചെയ്തു. ഇനിയൊരിക്കലും ഞാൻ ലഹരിക്കടിമപ്പെടില്ല. ഒരു ലഹരി വസ്തുവും താൻ ഉപയോഗിക്കില്ലെന്ന പപ്പയുടെ സ്വരം ക്രൂശിതനായ കർത്താവിലേക്കു കടന്നെത്തി.

"യേശു എന്റെ കൂടെയുണ്ടെങ്കിൽ നിങ്ങളെല്ലാവരും എന്റെയൊപ്പമുണ്ടെങ്കിൽ അതായിരിക്കും ഇനിയെന്റെ ലഹരി" - ഇത്രയും കൂടി അദ്ദേഹം കൂട്ടിച്ചേർത്തു.

കൂട്ടുകാരേ, പിപ്പി ചെയ്തതുപോലെ ഒന്നു ശ്രമിച്ചു നോക്കിയാലെന്താ? പെട്ടെന്നൊന്നും വേണ്ട കേട്ടോ. പ്രാർത്ഥനയിൽ ശക്തിപ്പെടുകയും യേശു കർത്താവിനെ ഒപ്പം കൂട്ടുകയും ചെയ്തശേഷം യേശുവിനോടു ചോദിച്ചാൽ മതി. സമയവും അവസരവുമൊക്കെ അവിടുന്നു തന്നെ ശരിയാക്കിത്തരും.

---

## ഉപകാരസ്മരണ



ഒരു വിശ്വാസി




# അവസരങ്ങൾ പ്രയോജനപ്പെടുത്തുക

**ബിനു കണ്ണന്താനം**
പേഴ്സണാലിറ്റി ഡെവലപ്മെന്റ് ട്രെയിനർ
ഫോൺ: 9447212780




അവസരം ഒരിക്കലേ വാതിലിൽ മുട്ടുകയുള്ളൂ. അപ്പോൾത്തന്നെ അത് പ്രയോജനപ്പെടുത്തണം. ഇതാണ് നാട്ടുചൊല്ല്. എന്റെ അഭിപ്രായത്തിൽ അവസരം ഒരിക്കലും നമ്മുടെ വാതിലിൽ വന്ന് മുട്ടുകയില്ല നാം അവസരങ്ങളുടെ വാതിലിൽ ചെന്ന് മുട്ടണം. അവ നമുക്ക് ചുറ്റും ധാരാളമുണ്ട്. മാറ്റം കാംക്ഷിക്കുന്നവർ കമഴ്ത്തിവച്ച കുടം പോലെയാകരുത്. എല്ലാം എന്നിലുണ്ട് ഇനി കൂടുതലായി ഒന്നും ആവശ്യമില്ല എന്നു കരുതുന്ന വിഢികൾ സൂര്യനു താഴെയുള്ള ഏതുവിഷയത്തെപ്പറ്റി അഭിപ്രായം പറയുകയുംഎന്തു നേട്ടത്തിന്റെ പിന്നിലും ഞാനാണെന്നവകാശപ്പെടുന്ന എട്ടുകാലി മമ്മൂഞ്ഞുകൾ ഉള്ള പോലെയുള്ള ഭോഷന്മാരുടെ മുമ്പിൽ മൗനം ഭജിക്കുകയാണ് ഉത്തമന് ഉത്തമം. ഇവരോട് തർക്കത്തിലേർപ്പെടുന്നതിലും നല്ലത് കുഞ്ഞുനഷ്ടപ്പെട്ട പെൺകരടിയെ നേരിടുന്നതാണ്.

ജീവിതവിജയി പുതിയ പഠനാനുഭവങ്ങളും പ്രവൃത്തിമേഖലകളും തെരയുന്നവരായിരിക്കും. അവർ അവസരങ്ങൾ തേടിപ്പിടിക്കുന്നു. അവസരങ്ങൾ ആലിപ്പഴം പോലെയാണ്. വീണു കിട്ടുമ്പോഴെ പെറുക്കിയെടുക്കണം. അല്ലെങ്കിൽ അവ അലിഞ്ഞുപോകും.

അസാദ്ധ്യമെന്ന് മുദ്ര കുത്തപ്പെട്ടേക്കാവുന്ന കാര്യങ്ങളോയുള്ള സമീപനരീതിയാണ് മനുഷ്യനെ സാധാരണക്കാർ അസാധാരാണക്കാർ എന്ന് തരംതിരിക്കുന്നത്. ഒരുവന്റെ മഹത്വം അളക്കപ്പെടുന്നത് അയാൾ അതിജീവിച്ച പ്രതിസന്ധികളുടെ വലിപ്പം വച്ചാണ്. അല്ലാതെ കാറ്റും കോളും തിരമാലകളും ഒന്നുമില്ലാത്ത സമുദ്രത്തിലൂടെ എത്രദൂരം സഞ്ചരിച്ചു എന്നതിന്റെ അടിസ്ഥാനത്തിലല്ല.

ഒരു വ്യക്തിയുടെ വിജയപരാജയത്തിന്റെ കാതൽ അവന്റെ ചിന്താഗതികളാണ്. വിശുദ്ധബൈ

ബിൾ പഠിപ്പിക്കുന്ന നിന്റെ ചിന്ത എന്താണോ നീ അതായിത്തീരും. ശ്രീബുദ്ധൻ പഠിപ്പിക്കുന്നു നീ എന്തായിത്തീരുന്നുവോ അത് നിന്റെ ചിന്തയുടെ ഫലമാണ്.

ഒരു അമേരിക്കൻ ഷൂസ് നിർമ്മാണ കമ്പനി അവരുടെ ഷൂസ് മാർക്കറ്റു ചെയ്യുവാൻ ഒരു മാർക്കറ്റിംഗ് മാനേജരെ ആഫ്രിക്കയിലേയ്ക്കു വിട്ടു. ഇദ്ദേഹം ആഫ്രിക്കയിലെ പല സ്ഥലങ്ങളിലും പോയി. പല ആൾക്കാരെയും കണ്ട് സംസാരിച്ചതിനു ശേഷം നിരാശനായി തന്റെ ബോസിനെ വിളിച്ചു പറഞ്ഞു. സാർ ഇവിടെ നമ്മുടെ ഷൂസ് മാർക്കറ്റ് ചെയ്യുവാൻ ഒരു സാദ്ധ്യതയും കാണുന്നില്ല. കാരണം ഈ നാട്ടിൽ ആരും ഷൂസ് ഉപയോഗിക്കുന്നില്ല. അതുകൊണ്ട് ഞാൻ തിരിച്ചുപോരുകയാണ്. അദ്ദേഹം തിരിച്ചുപോന്നു. പക്ഷേ കമ്പനി അവരുടെ ശ്രമം ഉപേക്ഷിച്ചില്ല. മറ്റൊരു മാർക്കറ്റിംഗ് മാനേജരെ ആഫ്രിക്കയിലേയ്ക്ക് വിട്ടു. ഇദ്ദേഹം തന്റെ മുൻഗാമി ചെയ്തതുപോലെ പല സ്ഥലങ്ങളിൽ പോയി. പലയയാൾക്കാരെ കണ്ടു. സംസാരിച്ച ശേഷം വളരെ സന്തോഷവാനായി തന്റെ ബോസിനെ വിളിച്ചു പറഞ്ഞു സാർ നമ്മുടെ കൈയ്യിൽ സ്റ്റോക്കുള്ള മുഴുവൻ ഷൂസുകളും എത്രയും വേഗം ഇവിടെ എത്തിക്കുക നമുക്കിവിടെ ഇഷ്ടം പോലെ ഷൂസ് മാർക്കറ്റ് ചെയ്യുവാൻ സാധിക്കും.ഇതു കേട്ട ബോസ് അമ്പരന്നു പോയി. അദ്ദേഹം ചിന്തിച്ചു ആദ്യം പോയ ആൾ പറഞ്ഞു യാതൊരുവിധ സാധ്യതയും ഇല്ലായെന്ന്. ഇയാൾ പറയുന്നു. വളരെയേറെ സാദ്ധ്യതയെന്ന്. ബോസ് രണ്ടാമനോടു ചോദിച്ചു എന്തു സാധ്യതകളാണ് താനവിടെ കാണുന്നതെന്ന്. രണ്ടാമൻ പറഞ്ഞു സാർ നമുക്കിവിടെ ഒരു മത്സരമേയില്ല. ഈ നാട്ടിൽ ആരും ഷൂസ് വിൽപ്പന നടത്തുന്നില്ല അതുകൊണ്ട് ബിസിനസിൽ നമുക്കാരും എതിരാളികളായില്ല. ഷൂസ് ഉപയോഗിച്ചാലുള്ള പ്രയോജനത്തെപ്പെറ്റി ഇന്നാട്ടുകാരെ ഒന്നു ബോധവത്ക്കരിച്ചാൽ നമുക്ക് ഇഷ്ടം പോലെ ബിസിനസ് ലഭിക്കും.



ഇവിടെ ഒരേ കമ്പനിയിൽ ഒരേ ജോലി ചെയ്യുന്ന ഒരേ വിദ്യാഭ്യാസമുള്ള രണ്ടു വ്യക്തികളെയാണ് നാം കാണുന്നത്. പക്ഷേ ഇവരുടെ ചിന്താഗതികൾ വ്യത്യസ്തമായിരുന്നു. കമ്പനിയിൽ തിരിച്ചെത്തുന്ന ഈ രണ്ടു വ്യക്തികളെയും മേലധികാരികൾ എങ്ങനെയാവാം സ്വീകരിക്കുക.ആദ്യം പോയി വന്നയാളിന് കമ്പനി ഒരു "താങ്ക് യൂ" കാർഡ് കൊടുക്കും. ഇന്നു വരെ ചെയത സേവനത്തിനു നന്ദി ഇനി തന്റെ സേവനം കമ്പനിക്ക് ആവശ്യമില്ല. നമ്മുടെ ഒത്തിരി ചെറുപ്പക്കാർ ഒത്തിരി പ്രതീക്ഷയോടെ ഉനന്ത ശമ്പളം കിട്ടുന്ന ജോലിയിലേയ്ക്ക് മറുനാടുകളിലൊക്കെ പോയിച്ചേരും ചെറുപ്രായത്തിലെ ഉന്നത ശമ്പളമൊക്കെ കിട്ടുമ്പോൾ ജീവിതം ആഡംബരമാക്കും ഒരു ദിവസം അപ്രതീക്ഷിതമായി "താങ്ക് യൂ" കാർഡ് കിട്ടുമ്പോൾ ചില്ലു കൊട്ടാരം പോലെ ഇവർ തകരുന്നത് നിത്യ കാഴ്ചയാണ്.

രണ്ടാമനെ കമ്പനി പ്രമോഷനും പാരിതോഷികവും അവാർഡും മറ്റും കൊടുത്ത് ആദരിക്കും. ഇനിയുള്ള ഗവൺമെന്റ് ജോലിയൊന്നും ആരും കാര്യമായി പ്രതീക്ഷിക്കേണ്ട. പ്രൈവറ്റ് സെക്ടറുകളിലാണ് ഇനിയും ജോലി സാദ്ധ്യതകൾ. അവിടെ റിസൽറ്റാണ് വേണ്ടത്. ന്യായീകരണമല്ല. കഴിവുള്ളവരെ എത്ര വളർത്താമോ അത്രയും വളർത്തും കഴിവില്ലാത്തവർ കറിവേപ്പില പോലെ പുറംതള്ളപ്പെടും.

ഒരു പോസിറ്റീവ് ചിന്താഗതിയുടെ വക്താക്കളാണോ നിങ്ങൾ വിജയം എപ്പോഴും നിങ്ങൾക്കൊപ്പം കാണും തീർച്ച.




# സ്നേഹത്തിന്റെ ത്രിയേക സ്വഭാവം

ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ



പരോപകാരാർത്ഥമിദം ശരീരം. പറഞ്ഞും കേട്ടും മനസ്സിൽ പതിഞ്ഞ ഒരാപ്തവാക്യം മനുഷ്യ ശരീരത്തിന് ആ ഒരൊറ്റ ലക്ഷ്യം മാത്രമേയുള്ളോ? ആത്മോപകാരാർത്ഥമിദം ശരീരം എന്നു പറഞ്ഞാലോ? അതിനുമില്ലേ ശരിയായ ഒരർത്ഥം? ഭഗവൽസേവാർത്ഥമിദം ശരീരം എന്നാക്കിയാലോ? അതിലുമുണ്ടൊരു ശരി.

അപ്പോൾ മനുഷ്യജീവിതം മൂന്നു കാര്യങ്ങൾക്കു വേണ്ടിയാണ്. മൂന്നിന്റേയും അടിസ്ഥാനം സ്നേഹവുമാണ്; സ്വസ്നേഹം, പരസ്നേഹം, ദൈവസ്നേഹം.

സ്നേഹത്തെ ഒരു വികാരമായിട്ടാണ് പലരും മനസ്സിലാക്കുന്നത്... തന്നോടും മറ്റുള്ളവരോടും ദൈവത്തോടുള്ള ഒരടിസ്ഥാനവികാരം. സ്നേഹം ഒരുറവയാണ്. തന്റെ അസ്തിത്വത്തിൽ നിന്നുത്ഭവിച്ച് ഒരു പ്രത്യേക ഉന്മുഖതയുമായി ഒഴുകിനീങ്ങുന്ന ഒരു പ്രവാഹം.

സ്നേഹം അനുഭവിച്ചാണത്രേ അറിയേണ്ടത്... സ്നേഹിച്ചും സ്നേഹിക്കപ്പെട്ടും. യുക്തിചിന്തയുമായി അതിനെ വിശകലനം ചെയ്യാൻ ഇറങ്ങിപ്പുറപ്പെട്ടാൽ അതാവിയായിപ്പോകുമത്രേ! പുകയെ വാരിപ്പിടിക്കാൻ ശ്രമിക്കുന്നതു പോലെയാകുമത്രേ! എന്നാൽ അനുഭവത്തിലെ സ്നേഹത്തിന്റെ അപ്രമേയതയും അനന്യതയുമൊക്കെ പൂർണ്ണമായും അംഗീകരിച്ചു കൊണ്ടുതന്നെ അതിന്റെ യുക്തിവശം ഒന്നു തൊട്ടുഴിയാനാണ് നാമിവിടെ ശ്രമിക്കുന്നത്. ഒരു തരം ശുഷ്ക്കതയാണ് നാം അനുഭവിക്കുവാൻ പോകുന്നതെന്നറിഞ്ഞു കൊണ്ടുതന്നെ. വിളഭൂമി അളക്കുന്നതു പോലെയല്ല മരുഭൂമി അളക്കുന്നതെന്നറിഞ്ഞുകൊണ്ട്.

എന്തിനീ ഉദ്യമം എന്നു മാത്രം ചോദിക്കരുത്. ചിലർക്കത് അങ്ങനെയാണെന്നേ പറയാനാവൂ. കാഴ്ചയില്ലാത്തവൻ പൂവിനേയും കുഞ്ഞിനേയും മേശയേയുമൊക്കെ തപ്പിനോക്കുമല്ലോ? അവന് ആ

അറിവാണ് പ്രധാനപ്പെട്ടത്. അതുകൊണ്ട്, കാഴ്ചയുള്ളവൻ പോലും തൊട്ടു നോക്കും; അതും ഒരു തരം അറിവായതുകൊണ്ട്.

ഞാൻ ഏറ്റവും അടുത്തറിയുന്ന യാഥാർത്ഥ്യം ഞാൻ തന്നെയാണ്. ഞാനെന്നത് എനിക്കു വേണ്ടി നിലകൊള്ളുന്ന ഒരു യാഥാർത്ഥ്യമാണെന്ന് ഞാനറിയുന്നു. അതു സ്വാർത്ഥതയല്ല, സത്യദർശനമാണ്. അതുപോലെയുള്ള മറ്റൊരു സത്യദർശനമാണ് ഈ ഞാൻ ചിലപ്പോൾ സ്വയം മറന്ന് മറ്റുള്ളവർക്കു വേണ്ടിയും നിലകൊള്ളുന്നുവെന്നത്. ഈ രണ്ട് ഉന്മുഖതകൾ എങ്ങനെയുണ്ടായി? എന്തുകൊണ്ടുണ്ടായി? അവ തമ്മിൽ ബന്ധമുണ്ടോ?

വാസ്തവത്തിൽ ഒരൊറ്റ ഉന്മുഖതയേ മനുഷ്യനുള്ളൂ. മനുഷ്യൻ അടുത്തറിയുന്ന ഏതൊന്നിലും അടിസ്ഥാനപരമായ ഈ ഉന്മുഖതയാണുള്ളത്; അതാണ് ദൈവോന്മുഖത. അത് അധികമായി മനുഷ്യ സ്വഭാവത്തിൽ കൂട്ടിച്ചേർത്തു വച്ചിട്ടുള്ള ഒന്നല്ല. മനുഷ്യാസ്തിത്വത്തിന്റെ അടിത്തറയാണത്. ദൈവം മനുഷ്യനെ സൃഷ്ടിച്ചതിനുശേഷം തന്നെ അറിഞ്ഞു സ്നേഹിച്ച് അനുസരിക്കണമെന്നു കൽപ്പിക്കുകയായിരുന്നില്ല. സൃഷ്ടിക്കപ്പെട്ടു എന്നതിന്റെ ഭാഗമായി ആ കൽപ്പനയും സൃഷ്ടിക്കപ്പെട്ടു. അത്ര തന്നെ.

ചെടികൾ സൂര്യാഭിമുഖമായി വളരുന്നതുപോലെ മനുഷ്യൻ ദൈവാഭിമുഖമായി ചായുന്നു. അറിഞ്ഞും അറിയാതെയും. അവിടെ എങ്ങനെ, എന്തുകൊണ്ട് എന്ന ചോദ്യങ്ങളില്ല. അതങ്ങനെയാണ്; അങ്ങനെയേ ആകാനൊക്കുകയുള്ളൂ.... അതുകൊണ്ട്.

ദൈവം എന്നെ സൃഷ്ടിച്ചതുകൊണ്ട് എനിക്കുണ്ടായ ഉണ്മ എനിക്കുതന്നെ വിലപ്പെട്ടതാണ്. ദൈവത്തിന്റെ ഛായയായണത്, അംശമാണത്. ദൈവം എല്ലായ്പ്പോഴും പരിപൂർണ്ണനായതുകൊണ്ട് അവിടുത്തേക്ക് അംശമില്ലായിരിക്കാം. എങ്കിൽപ്പിന്നെ ഞാൻ ആരാണ്, എന്താണ്? ഛായയോ, സാദൃശ്യമോ, അംശമോ?

ഈ സാദൃശ്യത്തെ തീറ്റിയും കുളിപ്പിച്ചും, ഉറക്കിയും സന്തോഷിപ്പിച്ചും ആശ്വസിപ്പിച്ചും ഞാൻ കൊണ്ടുനടക്കുന്നു. അതുതന്നെ ഒരു ദൈവാരാധനയാണ്: യുക്തിഭക്തിയാണ്. ഒരു കുഞ്ഞിനെ ശുശ്രൂഷിക്കുന്നതുപോലെ, വളർത്തുന്നതുപോലെ ഞാൻ എന്നെയും പരിപോഷിപ്പിക്കുന്നു. അതൊരു ദൈവസ്നേഹമാണ്. വൈകാരികത കാര്യമായിട്ടില്ലാത്ത ഒരു തരം യുക്തിഭക്തിയാണ്. അതങ്ങനെയാണ്, അങ്ങനെതന്നെ വേണം താനും.

എന്നെ സൃഷ്ടിച്ച ദൈവം മറ്റുള്ളവരെയും സൃഷ്ടിച്ചിട്ടുണ്ട്. അവിടുത്തെ സാദൃശ്യത്തിൽ ആർത്ഥത്തിൽ അവരും ദൈവികാംശങ്ങളാണ്, എന്നെപ്പോലെ, സ്വാഭാവികമായി എന്റെ ഉന്മുഖത അവരോടും ആയിത്തീരുന്നു. അതൊരു രണ്ടാംതരം ഉന്മുഖതയല്ല. അതും ദൈവോന്മുഖത തന്നെയാണ്. എന്നെ സ്നേഹിച്ചതിനു ശേഷം മറ്റുള്ളവരെ സ്നേഹിക്കാൻ പ്രേരിപ്പിക്കുന്ന തരത്തിലുള്ള ഉന്മുഖതയല്ലത്. ദൈവത്തെ സ്നേഹിച്ചതിനുശേഷം മറ്റുള്ളവരെ സ്നേഹിക്കാൻ പറയുന്ന തരത്തിലുള്ള രണ്ടാം പ്രമാണവുമല്ലത്.

ഇതാണ് സ്നേഹത്തിന്റെ അടിസ്ഥാനയുക്തി. ഇതിൽ പിഴവുകളില്ല. ഞാൻ മറ്റുള്ളവരെ സേവിക്കാനാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെങ്കിൽ എന്റെ കാര്യം ആരു നോക്കും എന്ന ചോദ്യം ഇവിടെ പ്രസക്തമല്ല. നിന്റെ കാര്യം മറ്റുള്ളവർ നോക്കിക്കൊള്ളും... അത് ഉത്തരമല്ല. അതുപോലെ നി ദൈവിക കാര്യങ്ങൾ നോക്കുക, നിന്റെ കാര്യം ദൈവം നോക്കും... അതും ഉത്തരമല്ല. സ്നേഹത്തിന്റെ ത്രിത്വൈകതയിലെ ഏകത മാറ്റിവച്ച് ഇഴകൾ വേർതിരിക്കാൻ നോക്കുമ്പോഴാണ് ഇങ്ങനെയൊക്കെ നോക്കുന്നത്.

തിത്വൈകത ദൈവത്തിലായാലും മാനുഷികമായ ഉന്മുഖതയിലായാലും ബുദ്ധികൊണ്ട് മനസ്സിലാക്കാവുന്നതല്ല. എന്നാൽ അതിന്റെ അപ്പുറവും ഇപ്പുറവും യുക്തികൊണ്ടറിയാം. മനുഷ്യന്റെ ദൈവീകോന്മുഖത ഒന്നാണെങ്കിലും മൂന്നു വഴിക്കാണ് അത് തിരിഞ്ഞിരിക്കുന്നത്. തിരിവു വച്ചു നോക്കിയാൽ മൂന്ന്, സത്ത വച്ചു നോക്കിയാൽ നന്ന്.

അങ്ങനെയാണ് ദൈവം വിളിച്ചവൻ അവന്റെ അപ്പന്റെ ശവമടക്കിന് പോകണ്ടാത്തത്. അതുകൊണ്ടാണ് മറ്റുള്ളവർക്കു വേണ്ടി സ്വന്ത ജീവൻ ബലി കഴിക്കുന്നത് പാപമല്ലാത്തത്. അതുകൊണ്ടാണ് കൊല്ലാൻ വരുന്നവനെ ആത്മരക്ഷാർത്ഥം കൊല്ലാമെന്നു പറയുന്നത്. അവനെ കൊല്ലാമായിരുന്നിട്ടും അതു ചെയ്യാതെ അവനു വേണ്ടി സ്വന്ത ജീവൻ ബലി കഴിക്കണമെന്നു പറയാത്തത്. രോഗിയും തന്റെ സഹായം കൊണ്ടുമാത്രം കഴിയുന്ന, മറ്റാരുമില്ലാത്ത, അപ്പനെ ഉപേക്ഷിച്ച് മഠത്തിൽ ചേരാൻ ചെല്ലുന്ന യുവതിയെ തിരിച്ചയക്കുന്നതിന്റെ പിന്നിലും സ്നേഹോന്മുഖതയുടെ സത്താപരമായ ഏകതയാണ് പരിഗണിക്കപ്പെടുന്നത്.

നിസ്വാർത്ഥസ്നേഹം എന്നൊന്നുണ്ടോയെന്നു ചോദ്യമുന്നയച്ച് മനുഷ്യൻ നൂറ്റാണ്ടുകളോളം തർക്കിച്ചു. അസ്തിത്വപരമായി ഇല്ലെന്നും മാനസികമായി ഉണ്ടെന്നുമൊക്കെ പറയപ്പെട്ടു. അതുപോലെ, ഭാര്യയെ സ്നേഹിക്കുന്നത് ദൈവത്തെ സ്നേഹിക്കുന്നതിനു തടസ്സമാണോ എന്ന ചോദ്യവും ഉന്നയിക്കപ്പെട്ടു. പൗലോസ് അപ്പസ്തോലനെ ഉദ്ധരിച്ചും വാദപ്രതിവാദങ്ങളുണ്ടായി. ജീവിതാന്തസ്സുകളിൽ ഉത്തമ

മായതേത് എന്ന ഉപചോദ്യവുമുണ്ടായി. ഒന്നിലെ മൂന്നിന്റെ ഒന്നിനെ മാറ്റിവച്ച് അഥവാ പരിഗണിക്കാതെ മൂന്നിനെ തമ്മിലടിപ്പിക്കാൻ ശ്രമിക്കുന്നതിലെ ഭോഷത്തരമാണ് ഇവിടെയെല്ലാം വ്യക്തമാകുന്നത്.

ഒരൊറ്റ സ്നേഹം. അത് അസ്തിത്വപരമായി എന്നിൽ കുടികൊള്ളുന്നു. അതിന് മൂന്ന് ഉന്മുഖതകൾ ഉള്ളതായി ഞാനറിയുന്നു. ഏത് ആദ്യം ഏത് പിന്നെ, അത്തരം ചോദ്യങ്ങൾക്ക് ഈ അടിസ്ഥാന തലത്തിൽ പ്രസക്തിയില്ല. ഒന്ന് മൂന്ന്, മൂന്ന് ഒന്ന് അത്ര തന്നെ. അതാണ് സ്നേഹത്തിലെ ത്രിയേകം.

ഈ അർത്ഥത്തിൽ ദൈവത്തെ സത്താപരമായി സ്നേഹിക്കാത്തവരായി ഈ ലോകത്തിൽ ആരുമില്ല. പരസ്നേഹം ഒട്ടുമില്ലാത്ത സ്വാർത്ഥരുമില്ല. അസ്തിത്വപരമായ ഒരു യുക്തിചിന്തയിലാണ് അത് തെളിഞ്ഞു വന്നത്. അസ്തിത്വപരമായ ഒരു ഭക്തിയാണിത്. സ്വസ്നേഹം ഏറെയും ഈ തലത്തിലാണ് കുടികൊള്ളുന്നത്.

എന്നാൽ ബോധപൂർവ്വമായ ചിന്തയും ഭക്തിയും പ്രവൃത്തിയുമൊക്കെയുണ്ട്. അവിടെയും സ്നേഹത്തിന്റെ രൂപങ്ങൾ ദൃശ്യമാകുന്നുണ്ട്. യുക്തിയും ഭക്തിയും പ്രവൃത്തിയും ചേരുന്ന ത്രിയേകം അവിടെയുമുണ്ട്. അസ്തിത്വപരമായ സ്നേഹത്തെ അപേക്ഷിച്ച് അറിവിന്റെയും ആഗ്രഹത്തിന്റെയും പ്രവൃത്തിയുടെയും തലങ്ങളിലെ സ്നേഹത്തിനാണ് പ്രസക്തി കൂടുതലുള്ളത്. അതാണ് കൂടുതലായും ചർച്ച ചെയ്യപ്പെടുന്നത്. ആ തലത്തിലാണ് പ്രമാണങ്ങൾ നൽകപ്പെട്ടിട്ടുള്ളത്. എന്നാൽ ഇവിടെ പരാമർശിക്കപ്പെട്ടത് സ്നേഹത്തിന്റെ ആ തലമല്ല.

സ്നേഹത്തിന്റെ അടിസ്ഥാനപരമായ അഥവാ സത്താപരമായ, ദാർശനികമായ അസ്തിത്വവശത്തെപ്പറ്റി അറിയുന്നത് എന്തുകൊണ്ടും നല്ലതാണ്. ഒരു വലിയ ബലമാണത്. ചിലർക്കത് ശുഷ്ക്കമായ ഇഴകീറലാണ്; മറ്റു ചിലർക്ക് വിലപ്പെട്ട ഉൾക്കാഴ്ചയും.

## ഉപകാരസ്മരണ



**Thanks for the special gift on this Birth Centennary year and for the powerful mediation before God for favours received.**

**Management, Principal, Staff and students**
**St.John's College, Anchal.**




# പരിഷ്കാരത്തിന്റെ പരിഹാസം

**വർഗീസ് കുറത്തികാട്**

രാജ്യത്തിന്റെ സ്നേഹവും ആദരവും ഏറ്റു വാങ്ങി ജനഹൃദയങ്ങളിൽ ജീവിക്കുന്ന ഒരു മഹാത്മാവ് ഓർക്കപ്പെടേണ്ടതെങ്ങനെ? അദ്ദേഹം വായിക്കപ്പെടേണ്ടതെങ്ങനെ? ബുദ്ധിജീവികളായ എഴുത്തുകാർക്കും ചിന്തകന്മാർക്കും അതിന് അവരുടേതായ വഴികളുണ്ട്. അത് അങ്ങനെയാവട്ടെ, അത് അവരുടെ സ്വാതന്ത്ര്യം. ഒരു വ്യക്തി, അത് ആരു തന്നെയായാലും അയാൾ ഒരു സമൂഹത്തിന്റെ സൃഷ്ടിയാണ്. അവിടെയുള്ള സംസ്കാരവും ശൈലികളും അഭിരുചികളും അയാളെ സ്വാധീനിക്കും. തന്റെ വ്യക്തിത്വത്തിന് അനുകൂലമോ, സ്വീകാര്യമോ അല്ലെങ്കിൽ അയാൾ അതിനോട് വിയോജിക്കുകയും പ്രതികരിക്കുകയും ചെയ്യും.

ഇന്ത്യയിൽ ഗുജറാത്തിൽ ജനിച്ച ഗാന്ധിജിക്കും ഇതൊക്കെ ബാധകമാണ്. അദ്ദേഹത്തിന്റെ അച്ഛൻ ധർമ്മിഷ്ഠനായ ഒരു മനുഷ്യനും അമ്മ തികഞ്ഞ ഒരു ഈശ്വര വിശ്വാസിയുമായിരുന്നു. മകൻ വായിച്ചു വളരുന്നതിനും സമൂഹത്തെ മനസ്സിലാക്കുന്നതിനും അദ്ദേഹം ആഗ്രഹിക്കുകയും അതിന് ഉതകുന്ന വിദ്യാഭ്യാസം സ്കൂളിലും വീട്ടിലും സംലഭ്യമാക്കുകയും ചെയ്തു. ധാർമ്മികതയുടെയും ഭക്തിയുടെയും കാര്യത്തിൽ ഗാന്ധിജിക്ക് അച്ഛനും അമ്മയുമാണ് മാതൃക!

അച്ഛന്റെയും അമ്മയുടെയും ഈ സവിശേഷതകൾ ഗാന്ധിജിയെ അഗാധമായി സ്പർശിച്ചിരുന്നു. സത്യം പറയാനും ചെയ്യാനും ത്യാഗത്തെ അനുശീ



ലിക്കാനും അദ്ദേഹം പഠിച്ചു. ജീവിതത്തിന്റെ കാഠിന്യങ്ങൾ തിരിച്ചറിഞ്ഞു തുടങ്ങുമ്പോൾ ഗാന്ധിജിക്ക് സുഹൃത്തിന്റെ വിളി വന്നു. അദ്ദേഹം ദക്ഷിണാഫ്രിക്കയിലേക്ക് യാത്രയാകുന്നു. അവിടെ എത്തിയപ്പോൾ പ്രത്യക്ഷത്തിൽ മൂർത്തമായ ഏറ്റവും വലിയ പ്രശ്നം വർണ്ണവിവേചനമായിരുന്നു. ഗാന്ധിജിക്ക് അതു നേരിട്ട് അനുഭവിക്കേണ്ടതായി വന്നു. അദ്ദേഹം വർണവിവേചനത്തിനെതിരെ ശക്തമായ സമരപരിപാടികൾ ആവിഷ്കരിക്കുന്നു. സത്യാഗ്രഹം എന്ന അഹിംസാധിഷ്ഠിത അക്രമരഹിത സമരരീതി ലോകം ആദ്യമായി കാണുന്നു.

ചിലർ ചോദിക്കും അക്രമരഹിതമായ സമരത്തിനെന്തു പ്രസക്തി? അതിനുള്ള ഉത്തരം അക്രമസമരങ്ങൾക്ക് എന്തുപ്രസക്തി എന്ന മറുചോദ്യമാണ്. ഗാന്ധിജി ദക്ഷിണാഫ്രിക്കയോടു വിട പറഞ്ഞ് ഇന്ത്യയിലെത്തുന്നു. ക്ലാസിക്കൽ സമര സമ്പ്രദായങ്ങൾക്കു പകരം പതിനായിരങ്ങൾ പങ്കെടുക്കുന്ന ഗംഭീരസമരങ്ങൾ പിന്നെ രൂപം കൊള്ളുകയാണ്. ഇന്ത്യയിലെ ചെറുതും വലുതുമായ സ്വാതന്ത്ര്യ സമര പ്രസ്ഥാനങ്ങൾ സജീവമാകുന്നു. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് സജീവമാകുന്നു. സ്വാതന്ത്ര്യം ജന്മാവകാശമാണെങ്കിൽ സമര സാന്നിധ്യവും ഇടപെടലുകളും ആവശ്യമാണെന്നു ഗാന്ധിജി പഠിപ്പിച്ചു. ദക്ഷിണാഫ്രിക്കയിൽ നിന്നും ഗാന്ധിജി ഇന്ത്യയിൽ എത്തും വരെ ഇന്ത്യയിലെ സ്വാതന്ത്ര്യ സമരത്തിന് ഏകോപനമോ, ലക്ഷ്യബോധമോ ഉണ്ടായിരുന്നില്ല. അഥവാ ലക്ഷ്യബോധമുണ്ടായിരുന്നെങ്കിൽ തന്നെ അതൊന്നും പ്രായോഗികവും ജനകീയവുമായിരുന്നില്ല.

വർഷങ്ങൾ കടന്നുപോകുന്നു. കാലാന്തരത്തിൽ ഇന്ത്യ എന്ന മഹാരാജ്യം ബ്രിട്ടീഷുകാരുടെ ബന്ധനത്തിന്റെ ചങ്ങലകൾ പൊട്ടിച്ചു സ്വാതന്ത്ര്യം പ്രാപിച്ചു.

സ്വാതന്ത്ര്യ ലബ്ധിക്കുശേഷം രാജ്യത്തിനു നേരിടേണ്ടി വന്നത് വിഭാഗീയവും വർഗീയവുമായ ചിന്തകളെയും താൽപര്യങ്ങളെയും ആയിരുന്നു. അധികാരം കൈമാറുന്നു. ഇന്ത്യ രണ്ടാകുന്നു, ഗാന്ധിജി ഉപവാസത്തിലും! ഏതായാലും ജനങ്ങൾ അദ്ദേഹത്തിന്റെ പാദാന്തികത്തിലെത്തി. ഞങ്ങളിനി പരസ്പരം കൊല്ലില്ലെന്നു പറയുന്നു.

ഗാന്ധിജി ഉപവാസ സമരം നിർത്തി. സർവ്വമതസംഹിതകളുമായി മുന്നോട്ടു പോയ. എന്തുകൊണ്ട് ഗാന്ധിജി ഇന്ത്യാ മഹാരാജ്യത്തിന്റെ നിലപാട് സർവ്വ മത സമന്വയവും മതേതര കാഴ്ചപ്പാടുമാണെന്നു പറഞ്ഞു. ഇന്ത്യ സർവ്വ മതങ്ങളുടെയും നാടാണ്. ലോകത്തിലുള്ള മതസ്ഥർ മുഴുവനും ഇവിടെയുമുണ്ട്. നൂറ്റാണ്ടുകൾ കൊണ്ട് ഇഴുകിച്ചേർന്ന, ലയിച്ചുചേർന്ന ആത്മ ശരീരങ്ങളുടെ ചേർച്ചയാണ് മതേതരത്വം. അത് യാഥാർത്ഥ്യമാണ്. എണ്ണത്തിൽ കുറവും കൂടുതലും ഉണ്ടാവാം. ഇവിടെ അതിലുപരി മനുഷ്യന്റെ ധാർമ്മികതയെ ഉയർത്തിപ്പിടിക്കുന്നു.

'ഞങ്ങൾ ശ്രേഷ്ഠന്മാരാണ്' എന്ന ഹിറ്റ്ലറിന്റെ അവകാശവാദം എവിടെപ്പോയി? മറ്റുള്ളവരുടെ അഭിപ്രായങ്ങൾക്കോ സത്യത്തിനോ പ്രാധാന്യം കൽപ്പിക്കാത്ത എല്ലാ നൈസർഗിക വ്യാപാരങ്ങളെയും നിഹനിക്കുന്ന, ഫാസിസത്തിന്റെ ഉൽപ്പത്തിയും വളർച്ചയും ഒരു അരാജകവാദിയായിരുന്ന ഹിറ്റ്ലറിൽ നിന്നു വന്നതാണ്. കാലത്തെ അതിജീവിക്കാനോ, ജനമനസ്സുകളിൽ സ്ഥാനം പിടിക്കാനോ അയാൾക്ക് കഴിഞ്ഞില്ല. ഇഷ്ടമില്ലാത്തവരെ അവർ ഭൂമിയിൽ ജീവിക്കുവാൻ അനുവദിച്ചില്ല. കൊന്നു നീക്കിയവരിൽ ജൂതനും, കത്തോലിക്കനും, കമ്മ്യൂണിസ്റ്റുകളും എല്ലാം വരും. ഇപ്പോൾ ആ നാസിസം എന്ന നശീകരണ സിദ്ധാന്തം ചരിത്രത്തിന്റെ ചവറ്റുകുട്ടയിൽ കിടക്കുന്നു. ചരിത്ര വിദ്യാർത്ഥികൾക്ക് അതൊരു പാഠ്യഭാഗമാണ്. ഹിറ്റ്ലർ ഏറ്റവും വലിയ അധർമ്മിയുടെ പര്യായമാണിന്ന്!

മുസ്സോളിനിയും ഫാസിസവും എവിടെ? ഇറ്റലിയിൽ വളർന്ന കുറുവടിയുടെ പ്രസ്ഥാനത്തിന്റെ സൈദ്ധാന്തികതയും നാസിസത്തിന്റേതു തന്നെയായിരുന്നു. കല്ലോടുകല്ല് തകർന്ന് അതും കാലത്തിന്റെ മതിൽകെട്ടിൽ തകർന്നുതരിപ്പണമായി കിടക്കുന്നു!

കമ്മ്യൂണിസത്തിന്റെ ആവിർഭാവവും വളർച്ചയും പ്രയോഗവുമെല്ലാം പിന്നെ നമ്മൾ കണ്ടു. ലെനിനിലൂടെയും സ്റ്റാനിലിലൂടെയും മാർക്സിസ്റ്റു സിദ്ധാന്തം പ്രയോഗത്തിലെത്തി. സോവിയറ്റ് യൂണിയൻ എന്ന സോഷ്യലിസ്റ്റു രാജ്യം പിറവി എടുക്കുകയായിരുന്നു. മനുഷ്യരിൽ തൊഴിലാളി വർഗത്തിന്റെ ആധിപത്യം 1917-ൽ ഒക്ടോബർ വിപ്ലവത്തിലൂടെ സംസ്ഥാപിക്കുന്നു. തുടർന്നുള്ള പതിറ്റാണ്ടുകൾ അടക്കിപ്പരിപ്പിന്റെ കാലമായിരുന്നു. സോഷ്യലിസമെന്ന എക്കാലത്തെയും സുന്ദരമായ ആശയം സാർവ്വത്രികമായി നടപ്പാക്കണമെങ്കിൽ വർഗ്ഗ സമരത്തിലൂടെ വർഗ്ഗ ശത്രുവിനെ കീഴ്പ്പെടുത്തി തൊഴിലാളി വർഗ്ഗ സർവ്വാധിപത്യ സ്ഥാപിക്കണമെന്നതാണ് തത്വം. ഓരോരുത്തനും സമൂഹത്തിനു വേണ്ടി സമൂഹം ഓരോരുത്തർക്കും വേണ്ടി എന്ന കമ്മ്യൂണിസ്റ്റ് തത്വചിന്ത അവതരിപ്പിച്ചു. അങ്ങനെ സാർവ്വദേശീയ തൊഴിലാളി വർഗ്ഗ പ്രസ്ഥാനം നിരന്തരമായ വർഗ്ഗ സമരത്തിലൂടെ ആണ് വളർച്ചയിലേക്ക് കുതിക്കുന്നത്. പക്ഷേ ലോകത്താദ്യമായി രൂപം കൊണ്ട കമ്മ്യൂണിസ്റ്റ് മാതൃകയായി സോവിയറ്റ് യൂണിയൻ മിഖായേൽ ഗോർബച്ചേവിന്റെ

കാലത്ത് സ്വന്തം വൈരുദ്ധ്യങ്ങളാൽ തകർന്നു തരിപ്പണമായി. എന്നാൽ ഒരു വസ്തുത അംഗീകരിക്കാതിരിക്കാൻ നമുക്ക് കഴിയില്ല. സമൂഹത്തിന്റെ സർവ്വതലങ്ങളെയും പുതുക്കുന്ന ഒരു ക്രിയാത്മകത കമ്മ്യൂണിസത്തിനുണ്ട്. എന്നാൽ അത് മനുഷ്യവർഗ്ഗത്തെ ഒന്നായിക്കാണാൻ കഴിയാതെ വർഗ്ഗസമരവും വർഗ്ഗശത്രുവുമായി നീങ്ങുകയാണ്.

മുകളിൽ പറഞ്ഞ ആശയങ്ങളിൽ താരതമ്യേന മെച്ചമായത് കമ്മ്യൂണിസ്റ്റ് സോഷ്യലിസ്റ്റ് സിദ്ധാന്തമാണെങ്കിലും വിശ്വമാനവീയതയും ഈശ്വര വിശ്വാസവും അവിടെ നിഷിദ്ധമാണ്. അതുകൊണ്ടുതന്നെ സമഗ്രമായ ഒരു സ്വീകാര്യത ഇതിനു കിട്ടുന്ന വയ്യ!

ഇനി എന്താണ് മനുഷ്യസമൂഹത്തിന്റെ മുന്നോട്ടുള്ള പോക്കിന് അഭികാമ്യമായ ഒരു നിലപാട്! ഈ ആലോചനയുടെ ഒടുവിലാണ് നാം ഗാന്ധിസം ആണ് ലോകത്തിനെല്ലാം അഭികാമ്യമായ സാമൂഹികതത്വം എന്ന തീരുമാനത്തിലെത്തുന്നത്. അന്ത്യോദയം ആണ് ഗാന്ധിസത്തിന്റെ ആത്യന്തിക ലക്ഷ്യം. അതായത് ഏറ്റവും കഷ്ടപ്പെടുന്ന തിരസ്തൃതനും പാർശ്വവൽക്കരിക്കപ്പെട്ടവനുമായ വ്യക്തിയുടെ വരെ പുരോഗതിയും ക്ഷേമവും അത് ഉറപ്പുവരുത്തുന്നു. ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കും എന്ന ചിന്തയുടെ സ്ഥാനത്ത് ഏതു ലക്ഷ്യത്തിലെത്താനായാലും ലക്ഷ്യം പോലെ മാർഗ്ഗവും ശുദ്ധമായിരിക്കണം എന്ന് ഗാന്ധിസം ഉദ്ഘോഷിക്കുന്നു.

സത്യവും അഹിംസയുമാണ് ഗാന്ധിസത്തിന്റെ ശൈലി. സർവ്വമത സാഹോദര്യമാണ് അതിന്റെ മുഖം. വളർച്ചയുടെ പ്രകടിതഭാവം ക്ഷേമമായിരിക്കണം. അതിന്റെ ചാലകശക്തി പരസ്പര സ്നേഹവും വിശ്വാസവുമായിരിക്കണം. ഇത്തരത്തിൽ മുന്നോട്ടു പോകുന്ന, പ്രവർത്തിക്കുന്ന ജീവിത വ്യവസ്ഥയും ചര്യയും ലോകത്തിനു നൽകിയ ഗാന്ധിജിയെ അപവദിക്കുന്നവർ എത്ര വലിയ വ്യക്തികളായാലും നമ്മുടെ സംസ്ക്കാരധാരകൾ കാണാതെ പോകുന്നവരാണ്. അസത്യവാദികളാണ്, ആത്മീകമോ ഭൗതീകമോ പോലുമായ സത്യസന്ധത പാലിക്കാത്തവരാണ് അവർ. അരുന്ധതീറോയി എന്ന ബുക്കർ പ്രൈസ് ജേതാവും 'ഗോഡ് ഓഫ് സ്മോൾ തിംങ്സ്' എന്ന കൃതിയുടെ രചയിതാവും കൂടിയായ അവർ ഗാന്ധിജിയും അദ്ദേഹത്തിന്റെ സിദ്ധാന്തവും സാമൂഹ്യ വളർച്ചയ്ക്ക് തടസ്സമായി എന്നു പ്രസ്താവിക്കുകയുണ്ടായി.

ചരിത്രത്തെ മറക്കുകയും കാലികമായ യാഥാർത്ഥ്യങ്ങളെ വിസ്മരിക്കുകയും ചെയ്യുന്നതല്ല പുരോഗമനം. മാനുഷികമായ എല്ലാ ദൗർബല്യങ്ങളും ഗാന്ധിജിയ്ക്കും ഗാന്ധിയൻ സിദ്ധാന്തത്തിനുമുണ്ടാകാം. അത് സ്വാഭാവികം. എന്നാൽ ഗാന്ധിജി ഈ ലോകത്തിനു പകർന്നു നൽകിയ ഭൗതീകതയിലെ ആത്മീയത അഥവാ ശാന്തി മറ്റൊരു സൈദ്ധാന്തികനും അവതരിപ്പിച്ചിട്ടില്ല.

ഗാന്ധിജി സ്വയം അവകാശപ്പെടുന്നു താനൊരു സനാതന ഹിന്ദുവാണെന്ന്. അതിന്റെ അർത്ഥം മറ്റു മതസ്ഥന്റെ അവകാശം നിഷേധിക്കുന്ന ആളാണെന്നല്ല. മറിച്ച് എവിടെ ഹിംസ കണ്ടാലും അവിടെല്ലാം അതിനെ എതിർക്കുകയും പീഡിതനുവേണ്ടി പ്രതികരിക്കുകയും ചെയ്യുന്നവൻ എന്ന അർത്ഥമാണ്, അദ്ദേഹം തനിക്കു തന്നെയും കൽപ്പിക്കുന്നത്. ഈ ആത്മീയമായ കാഴ്ചപ്പാടാണ് വേദസാരം. ഈ ചിന്തയാണ് ഇന്ത്യയുടെ അന്തര്യാമി ആയി വർത്തിക്കുന്നത്.

'ലോകം ഒരു കിളിക്കൂടുപോലെ' ശോഭിക്കുന്ന ദർശനത്തെ ഉൾക്കൊണ്ട; തൂണിലും തുരുമ്പിലും ഈശ്വര സാന്നിദ്ധ്യം ദർശിക്കുന്ന, സമസ്തലോകത്തിന്റെയും സുഖം ആഗ്രഹിക്കുന്ന, മാതാപിതാക്കൾക്കും ഗുരുവിനും അതിഥിയ്ക്കും മഹനീയ സ്ഥാനം കൽപ്പിക്കുന്ന, ഒരാൾ തന്നോട് എങ്ങനെ പ്രവർത്തിക്കണമെന്ന് ആഗ്രഹിക്കുന്നുവോ അത് മറ്റുള്ളവരോട് നാം പ്രവർത്തിക്കണമെന്ന് ആഗ്രഹിച്ച, മനുഷ്യ ദു:ഖം കണ്ട് സ്വർഗ്ഗത്തിൽ ദു:ഖിക്കുന്ന ദൈവമുണ്ടെന്നു വിശ്വസിക്കുകയും അതുകൊണ്ടു തന്നെ മനുഷ്യനെ സേവിക്കുകയും ചെയ്ത, ഗാന്ധിജിയെ ആർക്കാണ് തിരസ്കരിച്ച് അധമൻ ആകാൻ കഴിയുക? ഗാന്ധിജി രക്തം ചിന്തിയത് മാനവ മൈത്രിക്കും മതസാഹോദര്യത്തിനും വേണ്ടി ആയിരുന്നു. ഏബ്രഹാം ലിങ്കൺ മുതൽ മാർട്ടിൻ ലൂഥർ കിംഗ് ജൂനിയറും കടന്ന് നെൽസൺ മണ്ടേലയിലും ഒബാമയിലും സ്വാധീനം ചെലുത്തുകയും ഐക്യരാഷ്ട്ര സംഘടന അഹിംസാ ദിനമായി ഗാന്ധിജയന്തി അംഗീകരിച്ച് ആദരിക്കുകയും ചെയ്യുന്ന കാഴ്ചകളെല്ലാം നമ്മെ അന്ധരാക്കുകയല്ല ചെയ്യേണ്ടത്, നേരെമറിച്ച് കൂടുതൽ കൂടുതൽ ക്രിയാബന്ധുരതയിലേക്ക് ചേർത്തു നിർത്തുകയാണ് ചെയ്യേണ്ടത്. ഗാന്ധിയൻ ചിന്തകൾ കാലാതിവർത്തിയും സാർഥകവുമാണ്. അതുകൊണ്ട് അരുന്ധതിമാരുടെ ജിഹ്വകൾ മടക്കി ഗാന്ധിസത്തിന്റെ ശാന്തിയിലേക്ക് മടങ്ങുക. സ്വന്തം ചരിത്രം പഠിക്കുകയും അതിലെ വൈരുദ്ധ്യങ്ങൾ തിരിച്ചറിയുകയും ചെയ്യുക. ആരും ഒന്നിനും അതീതരല്ല. സ്നേഹം പകരുന്ന ഒരു ഹൃദയത്തിനോടും വീണവന് നേരെ നീട്ടുന്ന കൈകളോടും മുറിവേറ്റവനെ കരുതുന്ന യാത്രക്കാരനോടും അല്പം കരുണ കാട്ടിക്കൂടെ?



കവിത

# കരുണയുടെ മാലാഖ

ഷാജു തേക്കിൻകാട്ടിൽ

ചവറുകൂനയിൽ ശയിക്കും സഹജനെ,
ചങ്കോടുചേർത്തുപിടക്കുമാ സഹജയെ,
കരങ്ങളിൽ തിരിയും ജപമാലമണികളിൽ
കാരുണ്യം ചാലിച്ചുതെരുവിൽ തളിച്ചവൾ,
അമ്മയായ്, മാറിലെ സ്നേഹം പകർന്നവൾ,
തെരുവിന്റെ ക്രൂരത നന്മയാൽ പൊറുത്തവൾ,
ചൂചുകണ്ണിൽവിഷംപുരട്ടി കൊല്ലാൻ നടക്കും,
പൂതനക്കണ്ണിൽ കരടായ് തീർന്നവൾ,
അറിവിന്റെഖനിയായ്, അലിവിന്റെ നനവായ്,
മുക്തിതൻ പാതയിൽപാഥേയമായവൾ,
കരയുന്നു, പൊട്ടിക്കരയുന്നു,..............!
......................................കരയുന്നു!
എന്തിനീ ക്രൂരത, കാട്ടാളവർഗ്ഗമോ...?
നന്മതൻ രാക്കിളിക്കൂട്ടം പാടുന്ന കീർത്തനം.
കരളിൽ നന്മതൻ വിത്തുവിതൊച്ചിരീ,
മണവാട്ടിമാരുടെ രോദനംകേട്ടീശ്വരന്
നാളേയ്ക്കുവയ്ക്കുമോ, എന്നെയും നിന്നെയും....!

---

കവിത



# ആൽമരം

(പ്രതീകാത്മക കവിത)

**തോമസ് മഞ്ഞക്കാല**

ദൈവത്തിൻ സ്വന്ത പ്രിയനാടിന്റെ തലപ്പത്തായ്
ഉണ്ടൊരാൽമരം ദൈവ പാലന മലയാളം
ഈശ്വരസാന്നിധ്യത്തെയപ്പോഴും വഹിക്കുമീ
വൻമരം സ്പന്ദിച്ചീടും കാറ്റില്ലയെന്നാകിലും
വാനത്തിൽ പാടി സ്തുതിച്ചീടുന്ന കിളികൾക്കും
താഴെയാം മൃഗങ്ങൾക്കും മാനവർക്കാകെയായും
വാസവും ഭക്ഷണവും ഛായയും ലോപമെന്യെ
നൽകുമീ മരമൊരുവൻമരമാകയാലെ
ശാഖകൾ നാലുപാടും പടർന്നു പരക്കുന്ന
ഭാരത്തെ വഹിക്കുവാനൂന്നു വേരുകളേറെ
ഇമ്മരം താങ്ങുവാനായ് മണ്ണിലുറച്ചിടുമീ-
വേരുകൾ സന്യസ്ഥരെപോലേറെ സാത്വികരാകാം
ദുഃഖം ദാരിദ്ര്യം സൂര്യതാപമായിട്ടുവന്നാൽ
പേമഴ പെയ്തു നാശനഷ്ടങ്ങൾ വന്നാകിലോ
ഭൂമിക്കും സ്വർഗ്ഗത്തിനും മധ്യത്തിൽ നിലകൊള്ളും
മീമരം വൻമരമൊരാൽമരമാകയാലെ
നമ്മളീ വൻ മരത്തെ വിശ്വാസത്താലടുത്തീടിൽ
വൃദ്ധനാം മരമാത്മസാക്ഷ്യമായുരച്ചീടും
ഞാനൊരു ആലിൻ ഫലം പൊട്ടിരണ്ടായി മാറി
മണ്ണിലായ് കിടക്കുന്ന കാലത്തിലൊരു യോഗി
എന്നെയുമെടുത്തുടൻ മുണ്ടൻ മലയുംവിട്ടു
നാലഞ്ചു പേരെക്കൂട്ടി മറ്റൊരു മഹായോഗി
സന്നിധിയെത്തി തപം സ്ഫുടം ചെയ്തെടുത്തിട്ടാ-
വിത്തുമായെത്തി തിരു പുരിതൻ മധ്യത്തിലായ്
നട്ടു നനച്ചു വളമിട്ടുപാലിക്കയാലെ
കോട്ടമെന്നിയ നിത്യം വളർന്നൊരാൽമരമായ്.

